THE CHURCH WEEKLY

| വാല്യം 18 | 1964 ജനുവരി 26 | ലക്കം 4 |
|---|---|---|

**THOUGHT FOR THE WEEK**

The Son of God suffered unto the death, not that men might not suffer, but that their sufferings might be like His.

—George Macdonald

**താളുകൾ മറിക്കുമ്പോൾ**


| | |
|---|---|
| ഗിരിപ്രഭാഷണം | 3 |
| വത്തിക്കാൻകൗൺസിൽ | 4 |
| വേദവായനക്കുറിപ്പുകൾ | 6 |
| സ്മാരകത്തെപ്പററി വീണ്ടും | 7 |
| പ്രതിവാരപ്രഭാഷണം | 8 |
| വിരുദ്ധഗ്രൂപ്പുകൾ | 9 |
| അമേരിക്കൻ ശാന്തിസേന | 10 |
| The Secular Meaning of the Church | 12 |


**ഈ ആഴ്ചയിൽ**

ജനുവരി 26 പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (ആലുവ)

ഫെബ്രു: 2 മായൽത്തൊ (കർത്താവിൻെറ ദേവാലയപ്രവേശം)

3 മാർ ബർസൗമ

8 അന്ത്യോഖ്യായുടെ മാർ സേവേറിയോസ്

9 കൊത്തിനെ ഞായറാഴ്ച

10 വലിയനോമ്പാരംഭം.

**വരിസംഖ്യ**

| | രൂ. | ന.പ. |
|---|---|---|
| ഒരു വർഷത്തേക്ക് | 6 | |
| 6 മാസത്തേക്ക് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യയ്ക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച് വീക്കിലി, കോട്ടയം.

# വിദ്യാർത്ഥികളും ബസ്സ് പിക്കററിംഗും

തിരുവല്ലാ മാർത്തോമ്മാ കോളജിലെ വിദ്യാർത്ഥികൾ ട്രാൻസ്പോർട്ട ബസ്സുകൾ തടഞ്ഞുനിറുത്തി പിക്കററിംഗ് നടത്തുകയും തുടർന്നു ചില അനിഷ്ട സംഭവങ്ങൾക്കിടയാകുകയും ചെയ്തു. ബസ് പിക്കററിംഗ് വിദ്യാർത്ഥികൾ മാത്രമല്ല, അവരെ അതു പഠിപ്പിച്ച രാഷ്ട്രീയസംഘടനകളും, മററു പ്രസ്ഥാനക്കാരും വർജ്ജിക്കണമെന്ന് യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി സന്ദർഭോചിതമായി ചെയ്തിരിക്കുന്ന ആഹ്വാനം കേവലം ഒരു വനരോദനമായി പരിണമിക്കയില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നു. നമ്മുടെ രാഷ്ട്രീയക്കാർ തിരുമേനിയുടെ ഉൽബോധനം ആദരിച്ചു പ്രവർത്തിക്കുന്ന പക്ഷം വിദ്യാർത്ഥികൾ അവരെ അനുകരിച്ചു പ്രവർത്തിച്ചുകൊള്ളും.

ചില പ്രാഥമിക ആവശ്യങ്ങൾ പരിഷ്കൃത മനുഷ്യനുണ്ട്. ഉണ്ണാനും ഉടുക്കാനും താമസിക്കാനുമുള്ള സൗകര്യങ്ങൾ എല്ലാ മനുഷ്യർക്കുമുണ്ടായിരിക്കേണ്ടതു മനുഷ്യൻെറ മൗലികമായ പൗരാവകാശമായി എല്ലാ പരിഷ്കൃതരാഷ്ട്രങ്ങളും അംഗീകരിക്കുന്നു. അത്രയുംതന്നെ മൗലികപ്രാധാന്യമുള്ള വിദ്യാഭ്യാസവും രോഗചികിത്സയും യാത്രാ സൗകര്യവും പരിഷ്കൃതമനുഷ്യരുടെ അത്യാവശ്യങ്ങളായി പരിഗണിക്കപ്പെട്ടുപോരുന്നു. ഇവയെ ഹനിക്കത്തക്കവിധം ചില പ്രക്ഷോഭണ പരിപാടികൾ തയ്യാറാക്കുന്നതു മനുഷ്യദ്രോഹപരമാണ്. ബസ്സ് പിക്കററിംഗിനെ മെത്രാപ്പോലീത്താ തിരുമേനി അപലപിക്കുന്നത് ആ കാരണത്താലാണ്. മരണാസന്നരായിക്കിടക്കുന്ന അടുത്ത ബന്ധുക്കളെ കാണാനായിരിക്കും ചില യാത്രക്കാർ പോകുന്നത്. ഗർഭിണികളായ സ്ത്രീകൾ ആസ്പത്രിയിൽ പോകുന്നതിനു വണ്ടിയിൽ യാത്ര ചെയ്യുന്നുണ്ടായിരിക്കും. പ്രധാന റെയിൽവേസ്റ്റേഷനിലൊ, വിമാനത്താവളത്തിലോ എത്തി ദൂരദേശത്തേക്കു യാത്ര പോകേണ്ടവർ ആ ബസ്സിൽ കാണും. സമയം തെററി എത്തിയാൽ ചില നഷ്ടങ്ങൾ ഉണ്ടാകുന്ന ബിസ്സിനസ് സംബന്ധിച്ചായിരിക്കും ചിലർ യാത്ര ചെയ്യുന്നത്. കാറിൽ യാത്ര ചെയ്യാൻ നിവൃത്തിയില്ലാതെ ബസ്സിൽ കയറി കഴിയുന്നതും വേഗം ചികിത്സാകേന്ദ്രങ്ങളിൽ എത്തേണ്ട രോഗികൾ ബസ്സിൽ ഉണ്ടായിരിക്കും. ഇവരെയെല്ലാം തടഞ്ഞുനിറുത്തി ബസ്സ് വെയിലത്തിട്ടു ക്ലേശിപ്പിക്കുന്ന "മുട്ടാപ്പോക്കിനു" ബസ്സ് പിക്കററിംഗ് എന്നാണ് ഇപ്പോൾ മാന്യമായി പേരിട്ടിരിക്കുന്നത്.

ബസ്സിൽ ഇരിക്കുന്നവർ ഉൾപ്പെടെ പൗരജനങ്ങളുടെ ഒരു പൊതുപ്രശ്നം പരിഹരിച്ചു കിട്ടുന്നതിനുവേണ്ടിയാണ് പിക്കററിംഗ് സമരം നടത്തുന്നതെന്നുള്ള ഒരു സമാധാനം ഇതിനെ ന്യായീകരിക്കുന്നവർ പറയും. ഏതു പ്രക്ഷോഭണത്തിനും ആരെയെങ്കിലും അസൗകര്യപ്പെടുത്താതിരിക്കാൻ സാദ്ധ്യമല്ലല്ലോ. അതുകൊണ്ട് മററുള്ളവർക്ക് അസൗകര്യമുണ്ടാക്കുന്ന പ്രക്ഷോഭണപരിപാടികൾ എല്ലാം ഉപേക്ഷിക്കണമെന്നുവന്നാൽ പ്രശ്നപരിഹാരങ്ങൾക്കുവേണ്ടി പ്രക്ഷോഭണം നടത്താനേ നിവൃത്തിയില്ലെന്നുവരുമെന്ന് ചിലർ വാദിച്ചേക്കാം. എന്തെങ്കിലും അസൗകര്യങ്ങൾ താൽക്കാലികമായി ഉണ്ടായാലും, പൊതുപ്രാധാന്യമുള്ള ഒരാവശ്യം സാധിച്ചുകിട്ടുന്നതിനുള്ള പ്രക്ഷോഭണപരിപാടി നീതീകരിക്കാമെന്നാണ് ചിലരുടെ നിലപാട്. എന്നാൽ ബസ് പിക്കററിംഗിനു ഇറങ്ങിപ്പുറപ്പെടുന്നവർ ആ സംരംഭത്തിൻെറ ന്യായാന്യായങ്ങളെയോ അന്യരുടെ മൗലികാവകാശധ്വംസനങ്ങളെയോ ഒന്നും പരിഗണിക്കേണ്ട ആവശ്യമില്ലെന്നു വന്നാൽ അതു നിയമം സ്വന്തം കൈകളിൽ എടുത്തു കൈകാര്യം ചെയ്യുകയാണ്. നീതിനിർവഹണത്തിനു ചുമതലപ്പെട്ട ഗവണ്മെൻറ് അതിൽ ഇടപെടുന്നത്, പ്രക്ഷോഭണത്തിനു വിഷയമായ പ്രശ്നം പരിഹരിച്ചിട്ടു വേണമെന്നുള്ളതായിരിക്കാം പ്രക്ഷോഭകരുടെ നിലപാട്.

എന്നാൽ ഇങ്ങനെ ബസ്പിക്കററിംഗ് നടത്തുന്നതിനു ആസ്പദമായ അനീതി പരിഹരിച്ചുകൊടുക്കാൻ ഗവണ്മെൻറിനുസമയം വേണം. പല വശങ്ങളെക്കുറിച്ചു ചിന്തിച്ചു തീരുമാനമെടുക്കേണ്ട കാര്യങ്ങളായിരിക്കും അത്. നേരേ

മറിച്ച് ബസ്സ യാത്രക്കാരെ തടഞ്ഞുനിറുത്തുന്ന നടപടിക്ക് ഉടനെ പരിഹാരം വരുത്തേണ്ടകാര്യമാണ്. ഗവർമ്മെൻറു അതിനുമുൻഗണന നൽകിയേ മതിയാകൂ ആ പരിശ്രമത്തിൽ ഗവർമ്മെൻറു ബലംപ്രയോഗിക്കേണ്ടിവരും. നിയമനിഷേധം ചെയ്യുന്നവരെ മാററിനിറുത്തണമെങ്കിൽ സാധാരണഗതിയിൽ ഗവർമ്മെൻറു സ്വീകരിക്കേണ്ട ഒരു നടപടിയാണതു്. ഈ സമയം കല്ലേറു തുടങ്ങിയ വിക്രിയകളും കൂടെ പിക്കററു ചെയ്യുന്നവരെ അനുകൂലിക്കുന്നവർ നടത്തിയാൽ ബലപ്രയോഗം അനിവാര്യമായിത്തീരും. ''അപ്പോൾ ഞങ്ങളെ തല്ലിയേ'' എന്നു നിലവിളിക്കുന്നതു ലജ്ജയില്ലായ്മയാണ്. തല്ലുകൊള്ളാനും പീഡനം സഹിക്കാനും കൂടി തയ്യാറില്ലാത്ത ഭീരുക്കൾ പിക്കററിങ്ങിന് ഇറങ്ങാതിരിക്കയാണു വേണ്ടതു്. പിക്കററിങ്ങെന്നുള്ളതു് ആർക്കും എങ്ങനെ വേണമെങ്കിലും നടത്താമെന്നും, അതിനു ആരും തല്ലുകയില്ലെന്നും, തല്ലാൻ പാടില്ലെന്നും വിചാരിച്ചുകൊണ്ടല്ല പിക്കററിങ്ങ നടത്തേണ്ടതു്. കല്ലേറുനടത്തിയതു് പിക്കററിംഗ് നടത്തിയവരല്ലെങ്കിലും അതിനുള്ള ശിക്ഷ പിക്കററിംഗ് നടത്തിയ മര്യാദക്കാർ സഹിക്കുന്നമെന്നുവരുന്നതു് അവരുടെ തത്വമനുസരിച്ചുതന്നെ തെററല്ല. ഗവർമ്മെൻറധികാരികൾ ചെയ്യ കുററത്തിനു നിരപരാധികളായ യാത്രക്കാരെ ശിക്ഷിക്കുന്നതിനു തയാറാകുന്നവർ അതെ തത്വമനുസരിച്ചു വല്ലവരും കല്ലേറു നടത്തിയതിനു തല്ലുകൊള്ളേണ്ടിവരുന്നതു തെററല്ലല്ലൊ. കല്ലേറു നടത്തുന്നവർ പിക്കററിംഗ് നടത്തുന്നവരുടെ അനുഭാവികളാണെന്നുള്ളതുകൊണ്ടു് അവർ തല്ലുകൊള്ളുന്നതിനു അല്പം ന്യായമുണ്ട്. എന്നാൽ ബസ്സ്യാത്രക്കാർ ഗവർമ്മെൻറു ചെയ്യ കുററത്തിനു യാതൊരുതരത്തിലും അനുകൂലികളല്ലല്ലോ. അവരെ എന്തിന് ഉപദ്രവിക്കുന്നു.

മഹാത്മജി നിയമനിഷേധപ്രസ്ഥാനം ആരംഭിച്ചപ്പോൾ സത്യഗ്രഹത്തിൻെറ പേരിൽ ആളുകൾ അക്രമം പ്രവർത്തിക്കാൻ തുടങ്ങി നൂറുശതമാനവും അക്രമരഹിതമായ ഒരു പ്രസ്ഥാനമാണ് ഗാന്ധിജി ആവിഷ്ക്കരിച്ചതു്. എന്നാൽ ജനങ്ങൾ അക്രമം കാണിച്ചപ്പോൾ കൂട്ട സത്യഗ്രഹപരിപാടി ഗാന്ധിജി പിൻവലിച്ചു സ്വന്തം അനുയായികളുടെ അക്രമങ്ങളെ ഗാന്ധിജി ന്യായീകരിക്കാൻ ശ്രമിച്ചില്ല. ശിക്ഷണരും പരിശീലിതരുമായ സത്യഗ്രഹികളെ വ്യക്തിപരമായ സത്യഗ്രഹത്തിനു ഗാന്ധിജി തെരഞ്ഞെടുത്തു് അവരെക്കൊണ്ടുമാത്രം സത്യഗ്രഹം നടത്താൻ ശ്രമിക്കുകയാണ് ഗാന്ധിജി ചെയ്യതു്. ഗാന്ധിജി ആദ്യം അതിനു തെരഞ്ഞെടുത്തതു് വിനോബജിയെയായിരുന്നു എന്നുള്ളതു് സുപ്രസിദ്ധമായ ഒരു ചരിത്രമാണ്. പിക്കററിങ്ങോ സത്യഗ്രഹമോ ഒന്നും നിരുത്തരവാദപരമായും ശിക്ഷണമില്ലാതെയും നടത്തേണ്ട പരിപാടികളായിട്ടല്ല ഗാന്ധിജി വിഭാവനം ചെയ്യതു്. ആത്മപവിത്രീകരണംകൂടി സാധിച്ചുകൊണ്ടു് ആദ്ധ്യാത്മികമായ ഒരു സമരപരിപാടിയായി രാഷ്ട്രപിതാവു് അതിനെ വീക്ഷിച്ചു. ആ മഹനീയ മാതൃകയുടെ കണികപോലുമില്ലാത്ത സത്യഗ്രഹവും പിക്കററിംഗ് പരിപാടികളും നടന്നുകാണുമ്പോൾ എത്രമാത്രം ഗാന്ധിജിയുടെ പരിപാടികൾ വ്യഭിചരിക്കപ്പെട്ടിരിക്കുന്നുവെന്ന് ഖേദപൂർവം ചിന്തിച്ചുപോകും. പിക്കററിംഗിനും സത്യഗ്രഹത്തിനുമെല്ലാം ഇറങ്ങുന്നവർ തികഞ്ഞ ശിക്ഷണനിലവാരവും പെരുമാററശ്രേഷ്ഠതയും പാലിക്കേണ്ടതുണ്ടു്. നിർഭാഗ്യവശാൽ പ്രായംചെന്നവർ ആ മഹനീയ ആയുധത്തെ ദുരുപയോഗപ്പെടുത്തുമ്പോൾ വിദ്യാർത്ഥികളെ അതിനു ഞങ്ങൾ കുററപ്പെടുത്തുന്നില്ല. കുട്ടികൾ mass action നടത്തുമ്പോൾ പോലീസുകാർ "മാസ് ആക്ഷൻ"നടത്തരുതെന്നു പറയുന്നതു യുക്തിപൂർവമായി തോന്നുന്നില്ല.

ഞങ്ങൾ ഇത്രയും പിക്കററിങ്ങിനെപ്പററി കുററപ്പെടുത്തിയതുകൊണ്ടു, പോലീസുകാർ ഭ്രാന്തുപിടിച്ചവരെപ്പോലെ ബലപ്രയോഗം നടത്തുന്നതിനെ നീതീകരിക്കയല്ല. അവരും മനുഷ്യത്വപരമായി പെരുമാറുകയും അല്പം കല്ലേറുകൾ കൊണ്ടാൽ തന്നെയും വിവേകം വെടിയാതിരിക്കയും വേണം. സന്ദർഭങ്ങൾ നീതീകരിക്കാത്ത ബലപ്രയോഗങ്ങൾ കുററകരമാണ്. ലണ്ടൻ പോലീസിൻെറ മാതൃകയാണവർ അവലംബിക്കേണ്ടതു്. പക്ഷേ ലണ്ടൻ പോലീസിൻെറ പരിശീലന നിലവാരം അവർക്കുണ്ടായിരിക്കേണ്ടതും അത്യാവശ്യമാണ്. നമ്മുടെ പോലീസിൻെറ പെരുമാററങ്ങൾ നമ്മുടെ ജനങ്ങളുടെ സാംസ്ക്കാരനിലവാരത്തോടു പൊരുത്തപ്പെട്ടിരിക്കും. ജനങ്ങൾ നന്നാവുമ്പോൾ പോലീസു നന്നാകും. പോലീസ് ഉന്നതനിലവാരം പുലർത്തിയാൽ ജനങ്ങളെയും അതു സ്വാധീനം ചെയ്യാതിരിക്കയില്ലെന്നു ഓർക്കണം. അതുകൊണ്ടു് പോലീസും മാതൃകാപരമായി വർത്തിക്കുന്നതു രാജ്യത്തിൻെറ സാംസ്ക്കാരിക നിലവാരം ഉയർത്താനും ആവശ്യമാണെന്നുള്ള പരമാർത്ഥം വിസ്മരിക്കത്തക്കതല്ല.

---

# വാർത്തകൾ

കോട്ടയം കാതോലിക്കാസിംഹാസന അരമനയിൽ ഫെബ്രുവരി 1-ാം തീയതി നടത്തുന്ന പ. കാതോലിക്കാബാവാ തിരുമേനിയുടെ മുപ്പത്താമടിയന്തിരത്തിൻെറ ആവശ്യത്തിലേക്കുള്ള തുകകൾ മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയുടെ പേർക്ക് അയച്ചുകൊടുക്കുകയും, എല്ലാവരും നേർച്ചകാഴ്ചകളോടെ കബറിങ്കലെത്തി അടിയന്തിരത്തിൽ സംബന്ധിക്കുകയും ചെയ്യണമെന്നു നിയുക്ത കാതോലിക്കാ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയുടെ ഒരു കല്പനയിൽ പറയുന്നു.

ഏവരും തിരുമനസ്സിലെ പേർക്കുവേണ്ടി പ്രാർത്ഥിക്കണമെന്നും, പ്രാർത്ഥന, നോമ്പ് മുതലായവയ്ക്കായി പ്രത്യേകം വേർതിരിച്ചിട്ടുള്ള ദിവസങ്ങളിൽ പെരുനാൾ ആദിയായവ സംബന്ധിച്ച പരിപാടികൾ ആർഭാടരഹിതമായിരിക്കണമെന്നും തിരുമേനി അനുസ്മരിപ്പിച്ചു

അടിയന്തിരം ആയിരത്തി ഒരുനൂററി പതിനൊന്നുപറ അരിവച്ചു നടത്തണമെന്നാണ് തീരുമാനിച്ചിട്ടുള്ളതു്. അതിലേയ്ക്കു് മൊത്തം അമ്പതിനായിരം രൂപ ചെലവു വരുമെന്നു കണക്കാക്കിയിരിക്കുന്നു. ഈ തുക ശേഖരിക്കുന്നതിന് നമ്മുടെ എല്ലാ പള്ളിക്കാരുടെയും സഹായസഹകരണങ്ങൾ ഉണ്ടാകുമെന്ന് നമുക്ക് ഉറപ്പുണ്ട്. വ്യക്തികളും ഈ ആവശ്യത്തിലേക്ക് ഉദാരമായി സംഭാവനകൾ നൽകുമെന്ന് നാം വിശ്വസിക്കുന്നു. ഏതെങ്കിലും പള്ളിക്കാർക്കോ വ്യക്തികൾക്കോ അടിയന്തിരത്തിന് ആവശ്യമുള്ള വിഭവങ്ങളിൽ എന്തെങ്കിലും ഇനങ്ങൾ സംഭാവന ചെയ്യണമെന്നാഗ്രഹമുള്ളപക്ഷം ആ വിവരം മുൻകൂട്ടി നമ്മെ അറിയിക്കുകയും അവ ഇവിടെ യഥാസമയം എത്തിച്ചു തരികയും ചെയ്യണം. അടിയന്തിരത്തിൻെറ ആവശ്യത്തിലേക്കുള്ള തുകകൾ എത്രയും വേഗം നമ്മുടെ സഹോദരൻ മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പേർക്ക്, കാതോലിക്കേററ് അരമന, കോട്ടയം 4 —എന്ന വിലാസത്തിൽ അയച്ചുകൊടുക്കണമെന്നും ഏവരും അടിയന്തിരദിവസം നേർച്ചകാഴ്ചകളോടുകൂടി പ. പിതാവിൻെറ കബറിങ്കൽവന്ന് അടിയന്തിരത്തിൽ സംബന്ധിച്ച് അനുഗ്രഹം പ്രാപിച്ചുപോകണമെന്നും കല്പനയിൽ തുടർന്നു പറഞ്ഞിട്ടുണ്ട്.

## മഞ്ഞിനിക്കര തീർത്ഥയാത്ര

ലീഡർ ജനറൽ ഡോക്ടർ ററി. വി. തര്യൻ (കണ്ടഞ്ചിറ ഹിൽസ്, മീനടം പി. ഒ.) എഴുതുന്നതു്:–

വി. മോറാൻ ഏലിയാസ് തൃതീയൻ ബാവാ തിരുമനസ്സിലെ കബറിങ്കലേക്കുള്ള 32–ാമതു തീർത്ഥയാത്ര ഈ ആണ്ടിലും ഉണ്ടായിരിക്കുന്നതാണ്. ഇൻഡ്യയുടെ വിവിധ ഭാഗങ്ങളിൽനിന്നുമായി അനേകായിരം തീർത്ഥകരെ പ്രതീക്ഷിക്കുന്നു. വിശദമായ കാര്യപരിപാടി പിന്നാലെ പ്രസിദ്ധീകരിക്കുന്നതാണ്.അഖണ്ഡപ്രാർത്ഥനായജ്ഞവും ഉണ്ടായിരിക്കും.

## പ്രഫസർ അയോണിഡിസ്

ഗ്രീക്ക് ഓർത്തഡോക്സ് സഭാംഗവും വളരെക്കാലമായി എക്യുമെനിക്കൽ പ്രസ്ഥാനത്തിൻെറ ഒരു പ്രമുഖ പിന്തുണക്കാരനുമായ പ്രഫസർ ബേസിൽ അയോണിഡിസ് 67-ാം വയസ്സിൽ ആതൻസിൽവച്ചു നിര്യാതനായി.

അദ്ദേഹം ആതൻസ് യൂണിവേഴ്സിററിയിൽ പുതിയ നിയമ പ്രഫസ്സറായിരുന്നു.

1954—ലും 1961ലും അദ്ദേഹം സഭകളുടെ അഖിലലോക കൗൺസിൽ സെൻട്രൽ കമ്മിററി അംഗമായി തെരഞ്ഞെടുക്കപ്പെട്ടു.

# ജീവിതത്തിൽ സത്യസന്ധതയ്ക്കുള്ള സ്ഥാനം

സി. ഈ. ജി.

"കള്ളസത്യം ചെയ്യരുതു് എന്നും സത്യംചെയ്തതു് കർത്താവിനു നിവർത്തിക്കേണം എന്നും പൂർവന്മാരോടു് അരുളിച്ചെയ്തതു് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോടു പറയുന്നതു് അശേഷം സത്യം ചെയ്യരുതു്; സ്വർഗ്ഗത്തെക്കൊണ്ടു് അരുതു്, അതു് ദൈവത്തിൻെറ സിംഹാസനം, ഭൂമിയെക്കൊണ്ടു് അരുതു്, അതു് അവൻെറ പാദപീഠം; യെരുശലേമിനെക്കൊണ്ടു് അരുതു്, അതു മഹാരാജാവിൻെറ നഗരം. നിൻെറ തലയെക്കൊണ്ടു സത്യം ചെയ്യരുതു്; ഒരു രോമവും വെളുപ്പിപ്പാനോ കറുപ്പിപ്പാനോ നിനക്കു കഴിയുകയില്ലല്ലോ നിങ്ങളുടെ വാക്കു് ഉവ്വ്, ഉവ്വ് എന്നും ഇല്ല ഇല്ല എന്നും ആയിരിക്കട്ടെ: ഇതിൽ അധികമായതു് ദുഷ്ടനിൽനിന്നു വരുന്നു." വി. മത്തായി 5:33—37.

"നിൻെറ ദൈവമായ യഹോവയുടെ നാമം വൃഥാ എടുക്കരുതു്; തൻെറ നാമം വൃഥാ എടുക്കുന്നവനെ യഹോവ ശിക്ഷിക്കാതെ വിടുകയില്ല" എന്ന കല്പനയും അതിനോടു ബന്ധമുള്ള ഇതര വേദഭാഗങ്ങളും യഹൂദശാസ്ത്രിമാരുടെ വ്യാഖ്യാനത്തിനു വിധേയമായപ്പോൾ പ്രതീക്ഷിക്കാത്ത തരത്തിലുള്ള ചില നിഗമനങ്ങളിലാണു് അവർ എത്തിച്ചേർന്നതു്. അതനുസരിച്ചു് ശപഥംതന്നെ രണ്ടുതരമായി വിഭജിക്കപ്പെട്ടു. ദൈവതിരുനാമം ഉപയോഗിച്ചുള്ള ശപഥം; ദൈവതിരുനാമം ഉപയോഗിക്കാതെയുള്ള ശപഥം എന്നിവതന്നെ. അവയിൽ ആദ്യതരത്തിലുള്ള ശപഥം പാലിക്കുവാൻ ഏവനും കടപ്പെട്ടിരുന്നു എങ്കിൽ യഹൂദശാസ്ത്രിമാരുടെ വ്യാഖ്യാനമനുസരിച്ചു് രണ്ടാംതരത്തിലുള്ള ശപഥം നിറവേററുവാൻ ഒരുവനും കടപ്പെട്ടിരുന്നില്ല. ഈ വിധത്തിലുള്ള വ്യാഖ്യാനത്തിനു് പിന്നിലുള്ള യുക്തികൂടെ ഗ്രഹിക്കുന്നതു് രസകരമായിരിക്കുമല്ലോ. ദൈവതിരുനാമത്തിൽ ചെയ്യുന്ന ശപഥത്തിൽ ദൈവവും ഒരു പങ്കാളിയാണു്; അതിനാൽ ഏതാദൃശമായ ശപഥങ്ങൾ ഈഷൽ ഭേദമെന്യേ നിർവഹിക്കുവാൻ ഏവനും ചുമതലയുണ്ടു്; നേരെ മറിച്ചു് മററതെങ്കിലും പ്രകാരത്തിൽ ചെയ്യുന്ന ശപഥത്തിൽ ദൈവം പങ്കാളിയല്ലാത്തതിനാൽ ആവിധ ശപഥം പാലിക്കുവാനോ പാലിക്കാതിരിക്കുവാനോ ഉള്ള സ്വാതന്ത്ര്യം ശപഥം ചെയ്യുന്നവനുണ്ടായിരിക്കും.

### നൂതന സമീപനം

കർത്താവിൻെറ സമീപനം വന്നപ്പോൾ പ്രസ്തുത കല്പന കൂടുതൽ ദൃഢതരവും ആഴവുമുള്ളതായിത്തീർന്നു. അവിടുത്തെ വചനങ്ങൾകൊണ്ടു് ദൈവം സർവ്വജ്ഞാനിയും സർവ്വവ്യാപിയുമാണെന്നും നമ്മുടെ ഏതു സന്ദർഭത്തിലെ സംഭാഷണവും ശപഥം ചെയ്യുമ്പോൾ എന്നതുപോലെതന്നെ സത്യസന്ധമായിരിക്കണമെന്നും സംശയരഹിതമായി വ്യക്തമായിരിക്കുന്നു. അതുകൊണ്ടു് എവിടെയും ഏതിലും നാം ഉവ്വ് എന്നു പറഞ്ഞാൽ അതിൻെറ യഥാർത്ഥ അർത്ഥം ഉവ്വ് എന്നും ഇല്ല എന്നു പറഞ്ഞാൽ അതിൻെറ ശരിയായ അർത്ഥം ഇല്ല എന്നുമായിരിക്കണം.

ഈ ഭാഗത്തെക്കുറിച്ചുള്ള ഒരനുസ്മരണ വി. യാക്കോബിൻെറ ലേഖനത്തിലുണ്ടു്. അതിപ്രകാരമാകുന്നു. "വിശേഷാൽ സഹോദരന്മാരേ, സ്വർഗ്ഗത്തെയോ ഭൂമിയെയോ മററു യാതൊന്നിനെയുമോ ചൊല്ലി സത്യം ചെയ്യരുതു്; ശിക്ഷാവിധിയിൽ അകപ്പെടാതിരിപ്പാൻ നിങ്ങൾ ഉവ്വ് എന്നു പറഞ്ഞാൽ ഉവ്വ് എന്നും ഇല്ല എന്നു പറഞ്ഞാൽ ഇല്ല എന്നും ഇരിക്കട്ടെ.'' സത്യസന്ധത എപ്പോഴും ക്രിസ്ത്യാനിയുടെ സ്വഭാവവിശേഷമായിരിക്കണം. സത്യസന്ധതയുടെ അഭാവം സാമൂഹ്യ ജീവിതബന്ധങ്ങൾ എത്ര വ്യാമിശ്രമാക്കുന്നു എന്നു പറഞ്ഞറിയിക്കുക ശക്യമല്ല. അസത്യം സമർത്ഥമായി പറഞ്ഞു ഫലിപ്പിച്ചു കാര്യങ്ങൾ നേടുന്നതു് അസാമാന്യ കഴിവായി പരിഗണിക്കപ്പെടുന്ന ഒരു കാലഘട്ടത്തിലല്ലയോ നാം ജീവിക്കുന്നതെന്നുപോലും സംശയിക്കേണ്ടിയിരിക്കുന്നു.

### കുട്ടികളുടെ ദൃഷ്ടാന്തം

നമ്മുടെ വാക്കുകൾക്കു് കർത്താവുദ്ദേശിക്കുന്നതുപോലെയുള്ള ലാളിത്യവും നൈർമ്മല്യവും ഉണ്ടായിരുന്നു എങ്കിൽ അതു് ജീവിതം എത്ര ലഘുവാക്കുമായിരുന്നു. ദൈനംദിന വ്യാപാരങ്ങളിൽ സത്യസന്ധത പാലിക്കണമെന്ന നിഷ്ഠ പലർക്കും ഇല്ലെന്നാണു് അനുഭവം വെളിപ്പെടുത്തുന്നതു്. ഉദാഹരണമായി ഒരു കച്ചവടശാലയിൽ കയറിയാൽ വിലപേശാതെ സാധനങ്ങൾ ന്യായമായ വിലക്കു കിട്ടുകയില്ല. വിലപേശാതെ, ആദ്യം പറയുന്ന വിലയിൽനിന്നു് അല്പമെങ്കിലും കറച്ചല്ലാതെ, ഉപഭോക്താവു് സാധനം വാങ്ങിക്കുകയില്ലെന്നു് കച്ചവടക്കാരനുമറിയാം. അതുകൊണ്ടു് ഇരുവരും രണ്ടററത്തു തുടങ്ങി ഒരു മദ്ധ്യസ്ഥാനത്തു് എത്തുകയാണു് ചെയ്യുന്നതു്. കർത്താവിൻെറ ഈ ആജ്ഞാനിർവഹണത്തിൽനിന്നു് നാം എത്രമാത്രം അധഃപതിച്ചിട്ടുണ്ടെന്നു് ഗ്രഹിക്കുവാൻ എനിക്കു കഴിഞ്ഞതും കഴിയുന്നതും കുഞ്ഞുകുട്ടികളോടിടപെടുമ്പോഴാണു്. സത്യസന്ധമല്ലാത്ത സംഭാഷണങ്ങൾ കേട്ടു തഴമ്പിച്ച അവരുടെ ചെവികൾ നമ്മുടെ വാക്കുകളുടെ നിജാവസ്ഥ പലപ്പോഴും വിശ്വസിക്കുന്നില്ലെന്നു് അനുഭവംകൊണ്ടു് എനിക്കു ബോദ്ധ്യപ്പെട്ടിട്ടുണ്ടു്. പ്രായമായവർ തമ്മിലിടപെടുമ്പോൾ അപരൻ പക്ഷേ അസത്യമാണു് സംസാരിക്കുന്നതെങ്കിലും ശ്രോതാവുമൗനമവലംബിച്ചു എന്നുവരാം. എന്നാൽ കുഞ്ഞുകുട്ടികൾ അവരുടെ മനസ്സിലുദിക്കുന്ന വിചാരങ്ങൾ അതേപടി പ്രസ്പഷ്ടമാക്കാറുണ്ടല്ലോ, കുഞ്ഞുകുട്ടികൾ നമ്മുടെ വാക്കുകൾ അവിശ്വസിക്കുന്നുണ്ടെങ്കിൽ അതിനു പ്രധാന കാരണം അവരുടെ ബുദ്ധിവികാസം ആരംഭിച്ച കാലഘട്ടം മുതൽ അവർ കേട്ടിട്ടുള്ള പല കാര്യങ്ങളിലും അസത്യം അവർ ദർശിച്ചിരുന്നതല്ലേ എന്നു ചിന്തിച്ചുനോക്കുക. അവർ സത്യം മാത്രം കേട്ടു പരിശീലിച്ചിരുന്നു എങ്കിൽ അപരൻെറ വാക്കുകൾ വിശ്വസിക്കുവാനും സത്യസന്ധത പാലിക്കുവാനും അവർ സന്ദേഹിക്കുമായിരുന്നില്ല.

ഈ സന്ദർഭത്തിൽ എൻെറ സ്മരണയിൽ വരുന്നതു് ഡോക്ടർ സ്റ്റാൻലി ജോൺസ് ഉദ്ധരിക്കുന്ന ഒരു സംഭവവും അദ്ദേഹത്തിൻെറ അഭിപ്രായപ്രകടനവുമാകുന്നു. സംഭവം ഇൻഡ്യയിലെ രഹസ്യ പോലീസുമേധാവികളിൽ ഒരുവൻ അദ്ദേഹത്തോടു പറഞ്ഞതാണു്. ബോംബു സ്ഫോടനത്തിലും വിപ്ളവപരവമായ ഇതര പ്രവർത്തനങ്ങളിലും വ്യാപൃതമായി ഇൻഡ്യൻ ദേശീയപ്രസ്ഥാനം ഒളിപ്പോർ നടത്തിക്കൊണ്ടിരുന്ന ഒരു കാലഘട്ടമുണ്ടായിരുന്നു. അതിൽനിന്നു ദേശീയപ്രസ്ഥാനത്തെ ഉദ്ധരിക്കുന്നതിനു് മഹാത്മഗാന്ധി നിർവഹിച്ച പങ്കു് അതുല്യവും അനുപമവുമാണു്. ആ ഉദ്യോഗസ്ഥൻെറ വാചകങ്ങൾതന്നെ ഉദ്ധരിക്കാം, "ഞങ്ങൾ അവരുടെ കേന്ദ്ര ഓഫീസിൽ പോയി അവരുടെ അടുത്ത പരിപാടി എന്താണെന്നു് ആരായാറുണ്ടു്. അതിനു വ്യക്തമായ മറുപടി ലഭിച്ചിരുന്നു; മാത്രമല്ല അവ എപ്പോഴും സത്യസന്ധമായി അനുഭവപ്പെടുകയും ചെയ്തിരുന്നു." ഇൻഡ്യൻ ദേശീയ പ്രസ്ഥാനത്തിൻെറ ഒരു വലിയ നേട്ടമായിരുന്നു അതു്.

അലക്സാണ്ട്രിയായിലെ ക്ലീമിസ് നിർബന്ധമായി ആവശ്യപ്പെടുന്നതു് ഒരു ക്രിസ്ത്യാനി ശപഥം ചെയ്യുവാൻ യാതൊരുവനും അവനോടു ആവശ്യപ്പെടുന്നതിനു കാരണമുണ്ടാകാതിരിക്കുമാറുള്ള ജീവിതവും സ്വഭാവവുമുള്ളവനായിരിക്കണമെന്നാണു്. നമ്മുടെ സാധാരണ സംഭാഷണംപോ

ലും ശപഥം ചെയ്തു പറയുന്നതുപോലെ വിശ്വസനീയമായി മററുള്ളവർ കരുതത്തക്കവണ്ണം നിർമ്മലവും സ്ഫടികസ്ഫുടവുമായ ജീവിതമായിരിക്കണം നാം എപ്പോഴും നയിക്കേണ്ടതു്; സംശയമില്ല.

### ജീവിതം അഖണ്ഡം

ഇവിടെ ഒരു നിത്യസത്യം അന്തർലീനമായി കിടക്കുന്നതു് നാം കാണേണ്ടിയിരിക്കുന്നു. ജീവിതം ദൈവത്തിനു സ്ഥാനമുള്ളതും ഇല്ലാത്തതുമായ അറകളായി വിഭജിക്കുക സാദ്ധ്യമല്ല. അവിടുന്നു് പള്ളിയിൽ മാത്രമല്ല വ്യാപാരശാലയിലും കൃഷിസ്ഥലത്തും വിനോദകേന്ദ്രങ്ങളിലും സന്നിഹിതനാണു്. ഒരിടത്തുനിന്നും അവിടുത്തെ ഒഴിച്ചുനിർത്തുക സാദ്ധ്യമല്ല; ഒഴിച്ചുനിർത്താമെന്നു് വിചാരിക്കയുമരുതു്. സർവ്വവും അവൻ കാണുകയും അറിയുകയും ചെയ്യുന്നുണ്ടു്. അതുകൊണ്ടു് നമ്മുടെ സംഭാഷണം എപ്പോഴും ദൈവതിരുസന്നിധിയിലെന്നപോലെ വിശുദ്ധവും സത്യസന്ധവുമായിരിക്കണം.

കർത്താവിൻെറ ഉപദേശത്തിൽനിന്നു് സ്വാഭാവികമായി ഉന്നീതമാകുന്ന ഒരു ചോദ്യത്തിനു മറുപടി നൽകേണ്ടിയിരിക്കുന്നു. ക്രിസ്ത്യാനി ഒരു കാരണവശാലും ശപഥം ചെയ്യുവാൻ പാടില്ലേ? ക്വേക്കേഴ്സ് എന്ന ക്രൈസ്തവസമൂഹം ലേശവും അയവില്ലാത്ത ഒരു നിലപാടാണു് സ്വീകരിച്ചിരിക്കുന്നതു്. അവർ ഒരു കാരണവശാലും ശപഥംചെയ്യാറില്ല. പക്ഷേ അവരുടെ വാക്കുകൾ ശപഥം ചെയ്താലെന്നതുപോലെ എപ്പോഴും സത്യസന്ധമാകുന്നു. പൗലൂസ് അപ്പോസ്തലൻ തൻെറ സത്യസന്ധത സംശയാതീതമാംവണ്ണം സ്ഥാപിക്കുന്നതിനു് ചില സമയങ്ങളിൽ ദൈവത്തെ സാക്ഷിയായി ഉദ്ധരിക്കുന്നുണ്ടു്. 1 കൊരി 1:23, ഗലാ 1:20 ഇവ കാണുക. ഈ സാഹചര്യത്തിൽ നീതിന്യായക്കോടതിയിൽ പോലും ശപഥം ചെയ്യുന്നതു നിഷിദ്ധമാണെന്നു് അഭിപ്രായപ്പെടുവാൻ നിവൃത്തിയില്ല. എന്നാൽ ഒരു ക്രിസ്ത്യാനി നീതിന്യായ കോടതിയിൽ സത്യം ചെയ്യുമ്പോഴംപോലും താൻ സാധാരണ സംഭാഷണത്തിൽ പുലർത്താറുള്ള സത്യസന്ധതയുറന്നു പ്രഖ്യാപിക്കുക ആയിരിക്കണം ചെയ്യുന്നതു്. സാധാരണ ജീവിത വ്യാപാരമണ്ഡലങ്ങളിൽ സത്യസന്ധത പുലർത്താത്ത ഒരുവൻ തൻെറ സത്യസന്ധത തെളിയിക്കുവാൻ ശപഥം ചെയ്യുന്നപക്ഷം അതു നിഷിദ്ധമായിത്തന്നെ പരിഗണിക്കണം. അതുപോലെതന്നെ ശപഥംചെയ്തു പറയുന്ന കാര്യങ്ങളിൽമാത്രം സത്യസന്ധത പുലർത്തുകയും മററു് അവസരങ്ങളിൽ അതിലും താഴ്ന്ന ഒരു നിലപാടു് സ്വീകരിക്കുകയും ചെയ്യുന്നപക്ഷം അവൻ ക്രിസ്തുവിൻെറ ഉപദേശമനുസരിച്ചു് നീതീകരിക്കപ്പെടുവാൻ പാടില്ലാത്തനിലയാണു് സ്വീകരിക്കുന്നതു്.

---

വത്തിക്കാൻകൗൺസിൽ

# രണ്ടാംസമ്മേളനം അവസാനഘട്ടം

**സി. പി. മാത്യു എം. എ.**

ഈ പ്രാവശ്യത്തെ സമ്മേളനത്തിൽ പ്രത്യേക ആലോചനയ്ക്കു വിഷയമായതുരണ്ടു നക്കൽ ഡിക്രികളാണു്. സഭയെപ്പററിയുള്ളതും, എക്യുമെനിസത്തെപ്പററിയുള്ളതുമായിരുന്ന ഇവ. രണ്ടിൻെറയും അവസാനമായതീരുമാനം അടുത്ത സമ്മേളനത്തിലേ ഉണ്ടാകയുള്ളു. രണ്ടും സുപ്രധാനമായ വിഷയങ്ങളാണെന്നു് വ്യക്തമാണല്ലോ ബിഷോപ്പന്മാരുടെ അവകാശങ്ങളും സ്വാതന്ത്ര്യവും സംബന്ധിച്ചുള്ള പ്രസംഗങ്ങൾ പലതു നടന്നു. മാർപാപ്പായുടെ പരമാധികാരത്തെ ആരും ചോദ്യം ചെയ്യുന്നില്ല. എന്നാൽ അതിനു് വിധേയമായി ബിഷോപ്പന്മാർക്കുള്ള സ്വാതന്ത്ര്യവും ഉത്തരവാദിത്വവും വളരെ വിപുലീകരിക്കണമെന്നു് പലരും വാദിച്ചു. ബിഷോപ്പന്മാരുടെ അധികാരവും സ്ഥാനവും ദൈവത്തിൽനിന്നു് ലഭിക്കുന്നവയാണു്, മാർപാപ്പാ നൽകുന്നവയല്ല എന്നു് അവരിൽ പലർ ചൂണ്ടിക്കാണിച്ചു. ലോകമെങ്ങുമുള്ള കത്തോലിക്കാസഭാദ്ധ്യക്ഷന്മാർ എല്ലാംകൂടെ ചേർന്നു് ഒരു "കോളജ്" ആണുള്ളതെന്നും, അതിലാണു് പരമാധികാരവും അവസാനമായ ഉത്തരവാദിത്വവും സ്ഥിതിചെയ്യുന്നതെന്നും, അതിൻെറ ശിരസ്സാണു് മാർപാപ്പായെന്നുമാണു് അവരുടെ അഭിമതം. "കോളജ്" എന്നു പറഞ്ഞാൽ സുസംഘടിതമായ ഒരു സഹോദരസംഘം എന്നർത്ഥമാക്കാം. അതേസമയംതന്നെ യാഥാസ്ഥിതികരായ മററു ചിലർ ഊന്നിപ്പറഞ്ഞതു് മാർപാപ്പായുടെ പരമാധികാരം ബിഷോപ്പന്മാരുടെ സംഘത്തിൽനിന്നു് അവിടത്തേക്കു ലഭിക്കുന്നതല്ല. പത്രോസിൻെറ പിൻഗാമിയെന്ന നിലയിൽ ക്രിസ്തുവിൽനിന്നു് നേരിട്ടു ലഭിക്കുന്നതാണെന്നത്രേ. ഈ നിലപാടുകൾ രണ്ടും അന്യോന്യം പൊരുത്തപ്പെടാൻ നിവൃത്തിയില്ലാത്തതാണോ എന്ന പ്രശ്നം ഇവിടെ ഞാൻ സ്പർശിക്കുന്നില്ല. റോമൻ "ക്യൂറിയാ" എന്ന സംഘമാണു് യഥാർത്ഥത്തിൽ കത്തോലിക്കാസഭയുടെ ദൈനംദിന മേൽഭരണം നിർവഹിച്ചുപോരുന്നതു്. അതിൻെറ അദ്ധ്യക്ഷൻ മാർപാപ്പായാണു്. എന്നാൽ അതിലെ അംഗങ്ങളിൽ തൊണ്ണൂറു ശതമാനവും, ഇററലിക്കാരാണു്. ഈ അവസ്ഥയോടു് അനേകം ബിഷപ്പന്മാർക്കു് കഠിനമായ എതിർപ്പുണ്ടു്. ക്യൂറിയായുടെ ഭരണസമ്പ്രദായത്തോടുള്ള നീരസം അവർ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തു. ക്യൂറിയായിലെ അംഗങ്ങളെ നിയമിക്കുന്നതു് മാർപാപ്പയാണെന്നും, അതിൻെറ അദ്ധ്യക്ഷനും അവിടുന്നുതന്നെയാണെന്നും അതിനാൽ അതിനേയുള്ള അവഹേളനം തികച്ചും അപലപനീയമാണെന്നും മറുപക്ഷത്തുനിന്നു് പറകയുണ്ടായി. ഏതായാലും ക്യൂറിയായുടെ ഘടനയും പ്രവർത്തനവും സംബന്ധിച്ചു് പരിഷ്ക്കാരമാവശ്യമാണെന്നു മാർപാപ്പാ കൗൺസിൽ സമ്മേളനത്തിനുമുമ്പുതന്നെ ഒരു പ്രസ്താവനയിൽ പറഞ്ഞതു് പത്രങ്ങളിൽ പ്രസിദ്ധീകരിച്ചിരുന്നല്ലോ. ലോകമെങ്ങുമുള്ള ബിഷോപ്പന്മാരിൽനിന്നു് ചിലരെ തിരഞ്ഞെടുത്തു് ഭരണകാര്യത്തിൽ മാർപാപ്പായെ സഹായിക്കുന്നതിനു് അവരെ റോമിൽ താമസിപ്പിച്ചു് ചുമതലപ്പെടുത്തണമെന്നാണു് ക്യൂറിയായെ എതിർക്കുന്നവർ പറയുന്നതു്.

### കന്യകമറിയാം

വി: കന്യകമറിയാമിനെപ്പററി തനിച്ചു് ഒരു നക്കൽഡിക്രി തയ്യാറാക്കിയിട്ടുണ്ടു്. എന്നാൽ അതിനാവശ്യമില്ല. സഭയെപ്പററിയുള്ള ഡിക്രിയിൽ അതുകൂടെ ഉൾപ്പെടുത്തിയാൽ മതി എന്നൊരു വാദം ശക്തിയായി പൊന്തിവന്നു. എതിർവാദവും ഉണ്ടായി. ഇതു വലിയൊരു വിവാദവിഷയം തന്നെയായി. ഇതിനു പിമ്പിലായി പ്രചരണവേലയും നടക്കാതെയിരുന്നില്ല വോട്ടിംഗിനു തലേദിവസം, ഇൻഡ്യയിൽനിന്നു വന്ന (കേരളത്തിൽനിന്നല്ല) ഒരു ബിഷപ്പിനോടു് ഞാൻ ചോദിച്ചപ്പോൾ, പ്രത്യേകം ഡിക്രി വേണമെന്നുള്ള അഭിപ്രായം വിജയിക്കുമെന്നു് അദ്ദേഹം ഉറപ്പായി പറഞ്ഞു. പക്ഷേ വോട്ടിൻെറ ഫലം മറിച്ചായിരുന്നു. സഭയെപ്പററിയുള്ള ഡിക്രിയുടെ ഒരു ഭാഗമായി അതു ചേർത്താൽ മതി എന്ന പക്ഷത്തിനാണു് ഭൂരിപക്ഷം കിട്ടിയതു. വമ്പിച്ച ഭൂരിപക്ഷം എന്നു പറയാനില്ല. ഈ മത്സരത്തിൻെറ പ്രാധാന്യം എന്താണെന്നു് വായനക്കാരിൽ ചിലർക്കു് മനസ്സിലാക്കാൻ പ്രയാസമായിരിക്കാം. സഭയിൽനിന്നു് അന്യമായി കന്യകമറിയാമിനു് സ്ഥാനമില്ലെന്നും സഭയ്ക്കുള്ളിലാണു് ആ ഭാഗ്യവതിയുടെ നിസ്തുലമായ സ്ഥാനമെന്നും ഉള്ളതു് പ്രസ്പഷ്ടമാക്കണമെന്നുള്ളവരാണു് സഭയെപ്പററിയുള്ള ഡിക്രിക്കും

പുറമെ വേറൊരു ഡിക്രി വേണ്ടെന്നു് വാദിച്ചതും വിജയിച്ചതും. വാഴ്ത്തപ്പെട്ട കന്യകയെ ലേശവും അനാദരിക്കുന്നവർ ആരുംതന്നെയില്ലെന്നു് തീർച്ചയാണു്, എങ്കിലും കർത്താവിന്റെ അമ്മയെപ്പററി പറയുമ്പോൾ അവരിൽ ചിലർ ഉപയോഗിക്കുന്ന ഭാഷ കത്തോലിക്കരായ മററു ചിലർ ഉപയോഗിക്കുന്നതിനു മടിക്കും. കവിതാപരവും അലങ്കാരപരവുമായ ഭാഷയ്ക്കു് എത്രത്തോളം അർത്ഥം കൊടുക്കണമെന്നുള്ളതിനെപ്പററി അഭിപ്രായവ്യത്യാസമുണ്ടു്. ഉദാഹരണമായി ഒരു പദപ്രയോഗത്തെപ്പററി പറയട്ടെ. വി. കന്യകയെ **Co-redemptrix** എന്നു് ചില കത്തോലിക്കാ വേദശാസ്ത്രജ്ഞന്മാർ പറയാറുണ്ടു്. കർത്താവിനോടുകൂടെ ലോകത്തിന്റെ വീണ്ടെടുപ്പിൻവേലയിൽ പംകുള്ളവൻ എന്നർത്ഥം. ഇതു കടുത്ത ഒരു പ്രയോഗമല്ലേ? ക്രിസ്തീയ മാതാപിതാക്കന്മാർ ഒക്കെയും തങ്ങളുടെ കുഞ്ഞുങ്ങളുടെ വീണ്ടെടുപ്പിലും രക്ഷയിലും ശുദ്ധീകരണത്തിലും ക്രിസ്തുവിനോടുകൂടെ പ്രവർത്തിക്കുന്നവരല്ലേ? ഉത്തമ പട്ടക്കാർക്കെല്ലാം തങ്ങളുടെ കീഴിലുള്ള ജനങ്ങളുടെ രക്ഷയിലും വീണ്ടെടുപ്പിലും ക്രിസ്തുവിനോടുകൂടെ ഒരു പങ്കില്ലേ? ഒരു കത്തോലിക്കാ ബിഷോപ്പു് ഒരിക്കൽ തന്റെ മഹായിടവകയിലെ കുറെ വിദ്യാർത്ഥികളോടു പ്രസംഗിച്ചപ്പോൾ അവർ ഇന്നയിന്ന വിധമെല്ലാം വർത്തിക്കണമെന്നു് ഉൽബോധിപ്പിച്ചശേഷം, അവർ അങ്ങനെ ചെയ്യുന്നപക്ഷം ലോകത്തിന്റെ വീണ്ടെടുപ്പിൽ അവർ ക്രിസ്തുവിന്റെ സഹപ്രവർത്തകരായിരിക്കുമെന്നു് പറകയുണ്ടായി പോലും. എന്നാൽ ഈ വീണ്ടെടുപ്പിൻവേലയിൽ കർത്താവിന്റെ മാതാവായ കന്യകയ്ക്കുള്ള നിസ്തുലമായ സ്ഥാനം ഒരു കത്തോലിക്കനും ചോദ്യം ചെയ്യുന്നില്ല. എങ്കിലും മേൽപറഞ്ഞ പദം ഔദ്യോഗികമായി സഭ സ്വീകരിച്ചിട്ടില്ലതാനും.

## എക്യുമെനിസം

ഇനിയും എക്യുമെനിസത്തെപ്പററിയുള്ള ഡിക്രിയിലേക്കു കടക്കാം. ഇതിൽ നിരീക്ഷകരായ ഞങ്ങൾക്കു് പ്രത്യേക താല്പര്യം തോന്നി എന്നു് വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഈ ഡിക്രിയും മറെറല്ലാ പ്രമാണങ്ങളേയുംപോലെ ലത്തീൻഭാഷയിലാണു് രചിച്ചിട്ടുള്ളതു്. ഇതിന്റെയെങ്കിലും പൂർണ്ണമായ ഒരു ഇംഗ്ലീഷ് പരിഭാഷ കിട്ടിയാൽ വലിയ കാര്യമായിരിക്കുമെന്നു് ഇംഗ്ലീഷുകാരനായ ഒരു ഫാദറിനോടു് ഞാൻ പറഞ്ഞു. അദ്ദേഹം അതു സാധിച്ചുതരണമെന്നു് ഞാൻ പറഞ്ഞില്ല. എങ്കിലും പിറെറ ദിവസം ഡിക്രിയുടെ ആദ്യഭാഗം പരിഭാഷപ്പെടുത്തി അദ്ദേഹം എന്റെ പേർക്കു് അയച്ചുതന്നു. പിന്നീടു് അതു പൂർത്തിയാക്കയും, യൂണിററിസെക്രട്ടറിയററിൽനിന്നും അതു് ടൈപ്പു ചെയ്യിച്ചു് പ്രതികൾ എല്ലാ നിരീക്ഷകർക്കും വിതരണം ചെയ്കയുമുണ്ടായി.

ഈ ഡിക്രിയിൽ അഞ്ചു് അദ്ധ്യായങ്ങളാണു് ഉള്ളതു്.

ഒന്നാമതു്, എക്യുമെനിസത്തിന്റെ അടിസ്ഥാനപ്രമാണങ്ങൾ.

രണ്ടാമതു്, പ്രായോഗികനിർദ്ദേശങ്ങൾ.

മൂന്നാമതു്, അന്യക്രിസ്തീയ വിഭാഗങ്ങൾ, a) പൗരസ്ത്യസഭകൾ b) പ്രൊട്ടസ്റ്റന്റു വകപ്പുകൾ.

നാലാമതു്, യഹൂദമതസ്ഥരും മററുള്ള ക്രിസ്ത്യേതരരും.

അഞ്ചാമതു്, മതസ്വാതന്ത്ര്യം.

ഇവയെപ്പററിയൊക്കെയും ഞങ്ങൾക്കു് അഭിപ്രായം പറയാനുള്ള സന്ദർഭം ലഭിച്ചതു് യൂണിററിസെക്രട്ടറിയററിന്റെ പ്രതിനിധികളും ഞങ്ങളുംകൂടെ ചേർന്നു് ആഴ്ചതോറും നടത്തിപ്പോന്ന യോഗങ്ങളിലായിരുന്നു. പൗരസ്ത്യസഭകളെ മാത്രം സഭകളെന്നു വിളിക്കയും പ്രോട്ടസ്റ്റന്റുകാരെ കമ്യൂണിററികൾ (സമുദായങ്ങൾ) എന്നു വിളിക്കയും ചെയ്യുന്നതു് നിവൃത്തിയുള്ളപക്ഷം ഒഴിക്കണമെന്നു് പലർ അഭിപ്രായപ്പെട്ടു. കമ്യൂണിററി എന്നതിനു പകരം "കമ്യൂണിയൻ" ("ആംഗ്ലിക്കൻ കമ്യൂണിയൻ" എന്നും മററും ഇംഗ്ലീഷിൽ സാധാരണയായി പറയാറുണ്ടല്ലോ) എന്ന പദം ഉപയോഗിക്കണമെന്നു് കൗൺസിൽ സമ്മേളനത്തിൽ ചില ബിഷോപ്പന്മാർ പറഞ്ഞു. മറെറാരു ബിഷോപ്പു് ആകട്ടെ, 'സഭകൾ' എന്ന പദംതന്നെ എല്ലായിടത്തും പ്രയോഗിക്കുന്നതാണു് മര്യാദയായിട്ടുള്ളതെന്നു് ശക്തിയായി പ്രസ്താവിച്ചു. എന്നാൽ ചില ക്രിസ്തീയവകപ്പുകൾ തങ്ങളെപ്പററിത്തന്നെ 'സഭകൾ' എന്ന പറയാറില്ല. ക്വേക്കേഴ്സ് ആ ഇനത്തിൽ പെടുന്നവരാണു്. ആരെല്ലാം തങ്ങളുടെ കൂട്ടത്തെ സഭയെന്നു് വിളിക്കുന്നുണ്ടോ അവയെ ഒക്കെ സഭകളെന്നുതന്നെ കത്തോലിക്കരും വിളിക്കണമെന്നാണു് പ്രസ്തുത ബിഷോപ്പു് സമർത്ഥിച്ചതു്. കത്തോലിക്കാ മതസിദ്ധാന്തം അനുവദിക്കുന്നപക്ഷം ഇങ്ങനെ ചെയ്യണമെന്നു് ഞങ്ങളുടെ യോഗത്തിൽ ഈ ഡിക്രി ആലോചനയ്ക്കായി വന്ന ആദ്യദിവസംതന്നെ ഞാനും അഭിപ്രായപ്പെട്ടിരുന്നതാണു്. ഡിക്രിയുടെ അവസാനരൂപത്തിൽ എങ്ങനെയായിരിക്കുമെന്നു് അടുത്ത സമ്മേളനത്തിലേ അറിയുകയുള്ളു.

## യഹൂദന്മാരുടെ കാര്യം

വേറൊരു കാര്യത്തിൽ എനിക്കു കൂടുതൽ താല്പര്യം തോന്നി. ക്രിസ്ത്യൻ എക്യുമെനിസത്തെപ്പററി പ്രതിപാദിക്കുമ്പോൾ മീതെ പറഞ്ഞ നാലാം അദ്ധ്യായത്തിനു് (അതായതു് യഹൂദന്മാരെപ്പററിയുള്ളതിനു്) അതിൽ സ്ഥാനമില്ല എന്നു് പ്രസ്തുത യോഗത്തിൽ ഞാൻ ചൂണ്ടിക്കാണിച്ചു. സ്നാനംമുഖാന്തരം ക്രിസ്തുവിനോടു സംയോജിക്കപ്പെട്ടിരിക്കുന്നവരുടെ ഐക്യത്തെ പൂർത്തീകരിക്കുകയും പ്രസ്പഷ്ടമാക്കുകയും ചെയ്യുക എന്നുള്ളതാണു് ക്രിസ്ത്യൻ എക്യുമെനിസം. അതു ഡിക്രിയിൽവന്നെ പറയുന്നുണ്ടുതാനും. ദൈവത്തിന്റെ രക്ഷയുടെ പ്ലാനിൽ യഹൂദന്മാർക്കുണ്ടായിരുന്ന പ്രത്യേകസ്ഥാനം ആർക്കും ചോദ്യം ചെയ്യാവുന്നതല്ല. എങ്കിലും അവർ ക്രിസ്തുവിന്റെ നാമം ഏററു പറയാത്തവരും അവനെ നിഷേധിക്കുന്നവരുമാകയാൽ ക്രിസ്ത്യൻ എക്യുമെനിസത്തിന്റെ പരിധിയിൽ അവർ വരുന്നില്ല. വി. പൗലൂസ് പ്രത്യാശിച്ചതുപോലെ ഭാവിയിൽ ഒരു കാലത്തു് അവർ ക്രിസ്തുവിശ്വാസികളാകുമോ എന്നുള്ളതും ഇവിടെ പ്രസക്തമല്ല. നാലാം അദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്ന സംഗതികൾ ആദരണീയമാണു്. ക്രിസ്തുവിനെ കുരിശിച്ചതിനുള്ള ഉത്തരവാദിത്വം യഹൂദജാതി ഒന്നാകെ വഹിക്കണമെന്നു് ചിന്തിക്കുന്നതു് ന്യായരഹിതമാണെന്നും മററും അതിൽ പറയുന്നതിനെ യഹൂദനേതാക്കൾ സ്വാഗതം ചെയ്തുകഴിഞ്ഞിരിക്കയാണു്. ഈ ഡിക്രിയിൽ ഈ അദ്ധ്യായം വരുന്നതു് അനുചിതമാണെന്നേ എനിക്കു പറയാനുള്ളു. സഭകളുടെ അഖിലലോക കൗൺസിലിൽനിന്നും വന്നിരുന്ന ഡോ. ലൂക്കാസ് ഇക്കാര്യത്തിൽ എന്നോടു വിയോജിച്ചു എന്നതും പ്രസ്താവ്യമാണു്. കൗൺസിലിൽ ചില ബിഷോപ്പന്മാർ ഇങ്ങനെയും ചിലർ അങ്ങനെയും വാദിക്കുന്നതായി കേട്ടു. അവസാനതീരുമാനം എന്തായിരിക്കുമോ? ഏതായാലും യഹൂദന്മാരോടു് ന്യായമായും സ്നേഹപൂർവവും പെരുമാറേണ്ട ആവശ്യത്തെപ്പററി ആർക്കും തർക്കമില്ല. എന്നാൽ 'എക്യുമെനിസം' എന്നു പറയുന്നതു് അതിലും എത്രയോ കൂടുതൽ അഗാധമായ അർത്ഥം ഉൾക്കൊള്ളുന്നതാണു്. നിരീക്ഷകരിൽ ചിലർ മാത്രമല്ല, ബിഷോപ്പന്മാരിൽ ചിലർതന്നെയും ഇതു കാണാതെയിരിക്കുന്നതെന്താണെന്നു് എനിക്കു് ആശ്ചര്യം തോന്നി. എങ്കിലും ഇതു് അതിഗൗരവമായ ഒരു പ്രശ്നമാണെന്നു് വിചാരിക്കേണ്ടതില്ല. നാലും അഞ്ചും അദ്ധ്യായങ്ങളെപ്പററി എന്താണു് തീരുമാനിക്കുന്നതു് എന്നു് ഉടനെതന്നെ അറിയണമെന്നു് ഒരു ബിഷോപ്പു് ആവശ്യപ്പെട്ടു. അധികാരസ്ഥാനങ്ങളിൽനിന്നു് ഒരു മറുപടിയും ഉണ്ടായില്ല. ആദ്യത്തെ മൂന്നു് അദ്ധ്യായങ്ങളെപ്പററിയേ ഇതേവരെയും വിശദമായ നിരൂപണം നടന്നുള്ളു. ഇനിയും ആലോചനകൾക്കായി ഒരു ദിവസം മാത്രമേ ശേഷിക്കുന്നുള്ളുതാനും. മുസ്ലീം രാജ്യങ്ങളിൽ നിവസിക്കുന്ന ക്രിസ്ത്യാനികൾക്കു് വേറൊരു ഭയവും ഇതു സംബന്ധിച്ചു് ഉണ്ടെന്നു തോന്നുന്നു. മുസ്ലീകളും യഹൂദന്മാരും തമ്മിൽ ബദ്ധവിരോധമാണല്ലൊ. ഇസ്രയേൽരാജ്യത്തെ തുടച്ചുമാററുമെന്നു് പല മുസ്ലീം രാജ്യങ്ങളും ശപഥം ചെയ്തിരിക്കയാണു്. അപ്പോൾ ക്രിസ്ത്യാനികളും യഹൂദന്മാരും തമ്മിൽ അടുക്കുന്നതായി മുസ്ലീംകൾക്കു് തോന്നിയാൽ, ക്രിസ്ത്യാനികളോടും അവർക്കു വിരോധം തോന്നുകയില്ലേ? ഒരു അന്താരാഷ്ട്രീയപ്രശ്നമായിട്ടല്ല, കേവലം വേദശാസ്ത്രപരമായ ഒരു കാര്യമായിട്ടേ കൗൺസിൽ ഇതു വീക്ഷിക്കുന്നുള്ളു എന്നെല്ലാം പറഞ്ഞാലും മുസ്ലീംകൾക്കു് അതു പൂർണ്ണമായി ബോദ്ധ്യമാകുമോ എന്തോ?

## പൗരസ്ത്യസഭ

പൗരസ്ത്യ ഓർത്തഡോക്സ് സഭയെപ്പററി വലിയ മതിപ്പും അവരുമായി ഐക്യപ്പെടുന്നതിനു് അതിയായ താല്പ

ര്യവും കൗൺസിൽ പ്രദർശിപ്പിക്കുന്നുണ്ട്. പ്രസ്തുത സഭയുടെ ആചാരാനുഷ്ഠാനങ്ങളുടെ ധന്യത, ഉപദേശങ്ങളിൽ കത്തോലിക്കാസഭയോടുള്ള സാമീപ്യം എന്നിങ്ങനെയുള്ള കാര്യങ്ങൾ അനേകം ബിഷോപ്പന്മാരും എടുത്തു പറയുകയുണ്ടായി. പല പൗരസ്ത്യസഭകളിൽനിന്നും ചെറിയ കൂട്ടങ്ങൾ കത്തോലിക്കാ സഭയിൽ ചേർന്നുകഴിഞ്ഞിട്ടുമുണ്ട്. അവർക്ക് പ്രത്യേക റീത്തുകളും മെത്രാന്മാരും പാത്രിയർക്കീസന്മാരും ഒക്കെയുണ്ടുതാനും. എങ്കിലും വേണ്ട പരിഗണന ഇന്നും അവർക്ക് ലഭിക്കുന്നില്ല എന്ന് അവരിൽ ചിലർക്ക് വലിയ പരാതിയാണ്. അത് അവർ പരസ്യമായി കൗൺസിലിൽ പ്രസ്താവിക്കയും ചെയ്തു. അന്ത്യോഖ്യായുടെ മെൽക്കൈറ്റ് പാത്രിയർക്കീസായ മാക്സിമോസും അദ്ദേഹത്തിന്റെ കീഴിലുള്ള ഒരു ബിഷോപ്പും ആണ് ഇതേപ്പററി വളരെ ശക്തിയായി പ്രതിപാദിച്ചുപോരുന്നത്. കോടിക്കണക്കായുള്ള ലത്തീൻ റീത്തുകാർ അവരെ വിഴുങ്ങിക്കളയുമെന്ന് അവർ ഭയപ്പെടുന്നതായി തോന്നിപ്പോകുന്നു. എല്ലാം "ലത്തീൻമയ" മാക്കാനുള്ള ഒരു ഗതിയാണ് അവർ കാണുന്നത്. പാത്രിയർക്കീസന്മാർക്ക് കത്തോലിക്കാ സഭയിലുള്ള സ്ഥാനംതന്നെ പുരാതന കാലങ്ങളിലുണ്ടായിരുന്നതിൽ കുറഞ്ഞിരിക്കുന്നു എന്നവർ പറയുന്നത് ശരിയായിത്തോന്നുന്നു. കർദ്ദിനാളന്മാരുടെ സംഘത്തിലെ ഒരു ശെമ്മാശ്ശനുപോലും അതിനു വെളിയിലുള്ള ഒരു പാത്രിയർക്കീസിനേക്കാൾ വിലയും സ്ഥാനവുമുണ്ടെന്നത്രെ പറയുന്നത്. (ഇപ്പോഴത്തെ കർദ്ദിനാളന്മാരെല്ലാം ബിഷോപ്പന്മാരാണ്. എങ്കിലും അങ്ങനെയായിരിക്കണമെന്ന് നിർബന്ധമില്ല) കൗൺസിലിൽ നടന്ന ഒരു ചെറിയ സംഭവം ഇത്തരുണത്തിൽ അർത്ഥവത്താണ്. ആരംഭത്തിൽ പാത്രിയർക്കീസന്മാർക്കുണ്ടായിരുന്ന ഇരിപ്പിടങ്ങൾ കർദ്ദിനാളന്മാരുടേതിനടുത്തും എന്നാൽ അത്ര തന്നെ പ്രാധാന്യമില്ലാത്തതുമായിരുന്നു. കുറച്ചു ദിവസങ്ങൾ കഴിഞ്ഞ് പാത്രിയർക്കീസന്മാരുടെ ഇരിപ്പിടങ്ങൾ അവിടെനിന്നും മാററി, കർദ്ദിനാളന്മാർക്കെതിരെ തനിച്ച് ഒരിടത്ത് ഇരുത്തുകയുണ്ടായി. ഇത് പത്രങ്ങളിൽ വരികയും ചെയ്തു. കർദ്ദിനാളന്മാരായ രണ്ടുമൂന്നു പാത്രിയർക്കീസന്മാരുണ്ടെന്നു തോന്നുന്നു, അങ്ങനെയല്ലാത്ത ആറു പേരുണ്ട്.

പൌരസ്ത്യ റീത്തുകാരുടെ ഭയാശങ്കകൾ എന്തുതന്നെയായിരുന്നാലും, അവരുടെ വ്യക്തിത്വത്തെയും ധന്യമായ പാരമ്പര്യത്തെയും, ആചാരാനുഷ്ഠാന മാഹാത്മ്യത്തെയും ആദരിക്കുകയും പരിപുഷ്ടിപ്പെടുത്തുകയും ചെയ്യണമെന്നുള്ളതാണ് കത്തോലിക്കാസഭയുടെ അംഗീകൃതമായ നയം. സാഹചര്യങ്ങളുടെ സമ്മർദ്ദംകൊണ്ട് അതിനു വിപരീതമായി വല്ലതും സംഭവിക്കുന്നുണ്ടെങ്കിലെ ഉള്ള എന്നതായിരിക്കാം പരമാർത്ഥം. ഒരുദാഹരണം പറയട്ടെ. പൗരസ്ത്യറീത്തുകളിലേക്ക് ചിലപ്പോൾ പട്ടക്കാരെ അവർക്ക് ബിഷോപ്പന്മാർ ഇല്ലാത്ത വിദേശരാജ്യങ്ങളിൽ താമസിക്കുന്ന ജനങ്ങളുടെ ആവശ്യത്തിനായി അവിടെവച്ചുതന്നെ സൃഷ്ടിക്കേണ്ടിവരും. അപ്പോൾ അവർക്ക് പട്ടംകൊടുക്കുന്നത് ലത്തീൻറീത്ത് ബിഷോപ്പന്മാരായിരിക്കും. അവരുടെ റീത്തനുസരിച്ചുള്ള പട്ടംകൊട ശുശ്രൂഷയത്രെ അവർ നടത്തുന്നത്. ഇത് ഒട്ടും ആശാസ്യമല്ല പക്ഷേ എന്താണ് ചെയ്ക? ലത്തീൻ റീത്തുകാരായ ബിഷോപ്പന്മാർ പൗരസ്ത്യ റീത്തനുസരിച്ചുള്ള കർമ്മം നടത്തണമെന്ന് നിഷ്ക്കർഷിക്കാൻ നിവൃത്തിയില്ലല്ലോ. അവരിൽ മിക്കവരെക്കൊണ്ടും അതു സാദ്ധ്യമേയല്ലതാനും. അതിന് അവർക്ക് അനുവാദവുമില്ലെന്നു തോന്നുന്നു.

P. S. കൗൺസിലിന്റെ ദ്വിതീയ സമ്മേളനം അവസാനിച്ചയുടൻ ഈ വരികൾ ചേർക്കയാണ്. സമാപന ദിവസം മാർപാപ്പാ സന്നിഹിതനായി ആദ്യത്തെ രണ്ടു ഡിക്രികളും സ്വീകരിച്ച് പ്രഖ്യാപിക്കയുണ്ടായി. അതിന്റെ തലേദിവസം ത്രേന്ത് സൂന്നഹദോസിന്റെ നാലാം ശതവാർഷികശുശ്രൂഷയ്ക്കിടയിൽ സുപ്രധാനമായ വേറൊരു പ്രഖ്യാപനവും അവിടന്നു ചെയ്തു. പാപ്പായുടെ അനുമതിയോടുകൂടെ മാത്രം ബിഷോപ്പന്മാർക്ക് ചെയ്വാൻ സ്വാതന്ത്ര്യമുണ്ടായിരുന്ന അനേകം സംഗതികൾ അവർക്ക് സ്വയമേവ നിർവഹിക്കുന്നതിന് അനുമതി നൽകിയിരിക്കുന്നു എന്നതാണ് ഈ പ്രഖ്യാപനത്തിന്റെ പ്രാധാന്യം.

—മലങ്കരസഭാതാരക—



## വേദവായനക്കുറിപ്പുകൾ

### ചൊവ്വ

വി. മർക്കോസ് 4: 10—13

12-ാം വാക്യം യെശയ്യാ 6—ാം അദ്ധ്യായത്തിൽനിന്നുള്ള ഒരു ഉദ്ധരണിയാണ്. കർത്താവു, മനഃപൂർവം മുൻപറഞ്ഞ ഉപമയുടെ അർത്ഥം ചിലർ മനസ്സിലാക്കരുതെന്നുള്ള ഉദ്ദേശത്തോടെ സംസാരിച്ചു എന്നു നാം സംശയിച്ചേക്കും. അങ്ങനെ ഒരുദ്ദേശം തന്റെ സ്വഭാവത്തോടു പൊരുത്തപ്പെടുകയില്ല. ഏതായാലും ഈ പ്രത്യേക ഉപമയുടെ അർത്ഥം മനസ്സിലാക്കാൻ പ്രയാസമുള്ളതല്ല. ചിലർക്ക് ഇതിന്റെ അർത്ഥം ദുർഗ്രാഹ്യമായിരിക്കണമെന്ന് താൻ ഉദ്ദേശിച്ചെങ്കിൽ, അതിനു പ്രത്യേക കാരണം ഉണ്ടായിരിക്കും. കാണുകയും ഗ്രഹിക്കയും ചെയ്യുന്നതു തമ്മിലുള്ള വ്യത്യാസം, എപ്രകാരം ഇവയുടെ സത്യങ്ങൾ നമ്മുടെ ജീവിതത്തിന്റെ ആഴത്തെ സ്പർശിക്കുന്നു എന്നതിൽ സ്ഥിതി ചെയ്യുന്നു. മററുള്ളവരോടു ജീവിതത്തെക്കുറിച്ച് ഉപദേശിക്കുവാൻ പ്രയാസമില്ല. എന്നാൽ നാം മാതൃകയായി ജീവിക്കുന്നു എങ്കിൽ മാത്രമേ നമ്മോടിടപെടുന്ന മററാളുകൾക്ക് അപ്രകാരമുള്ള ഒരു ജീവിതം സ്വായത്തമാക്കുവാൻ കഴികയുള്ളു. ജീവിക്കുക...പിന്നീടുപദേശിക്കുക. കർത്താവു പറഞ്ഞിട്ടുള്ള ഉപമകളുടെ അർത്ഥം ശരിയായി മനസ്സിലാക്കുവാൻ നാം സുവിശേഷപ്രകാരം ജീവിക്കണം. നമ്മുടെ മാനസാന്തരത്തിന്റെ അനുഭവം എത്രമാത്രം ആഴമുള്ളതാണോ അത്രയും നമ്മുടെ പരിജ്ഞാനവും വലുതായിരിക്കും.

### ബുധൻ

വി. മർക്കോസ് 4: 14—20

നാലു വിവിധ തരത്തിലുള്ള മണ്ണിനെക്കുറിച്ച് ഇവിടെ പറയുന്നു. ഇതു നമ്മേ ഓർമ്മിപ്പിക്കുന്നത് എന്താകുന്നു? വചനം നമുക്കു നൽകപ്പെടുമ്പോൾ അതുപയോഗിക്കേണ്ട, പ്രായോഗികമാക്കേണ്ട ചുമതല നമ്മുടേതാണ്. ചില വിത്തുകൾ വൃഥാ നശിക്കുന്നെങ്കിലും കുറേയെങ്കിലും പൂർണ്ണതയിലേക്കു വളരും എന്നുള്ള വസ്തുത ക്രിസ്തീയവേലക്കാർക്ക് ഉത്തേജനം നൽകുവാൻ പര്യാപ്തമാകുന്നു. ഇത് യേശുതമ്പുരാനു തന്നെ നേരിട്ടു അനുഭവമായിരുന്നു അതുകൊണ്ടുനിഷ്ഫലമായിപ്പോകുന്ന നമ്മുടെ യത്നങ്ങളെക്കുറിച്ച് പ്രയാസപ്പെടേണ്ട കാര്യമില്ല. എല്ലാ തലമുറകളിലും, ദൈവരാജ്യം സ്വീകരിപ്പാനുള്ള പാതയിൽ പ്രതിബന്ധങ്ങളുണ്ടാകും എന്നുള്ള സത്യം ഇവിടെ നമ്മെ അനുസ്മരിപ്പിക്കുന്നു. ആ പ്രതിബന്ധങ്ങളെ വിജയകരമായി നേരിട്ട് ആശയോടും വിശ്വാസത്തോടും മുന്നേറുന്ന ജീവിതമാണ് നമുക്കാവശ്യം.

### വ്യാഴം

വി. മർക്കോസ് 4:21—25.

തന്നിൽനിന്നു പഠിച്ചിട്ടുള്ള സത്യങ്ങൾ യഥാസമയം മററുള്ളവർക്കു പകർന്നു കൊടുക്കേണ്ട ചുമതലയെക്കുറിച്ച് കർത്താവ് ശിഷ്യന്മാരെ അനുസ്മരിപ്പിക്കുന്നു. ദൈവത്തിന്റെ

ഉദ്ദേശ്യങ്ങളെയും ദൈവത്തെക്കുറിച്ചുള്ള സത്യങ്ങളെയും മറ്റുള്ളവർക്കു കാണിച്ചുകൊടുക്കുന്നതിനാണ് അവൻ വന്നത്. ശിഷ്യന്മാർ തന്നിൽനിന്നു പഠിച്ച്, എത്രമാത്രം തന്നെ മനസ്സിലാക്കുന്നുവോ, അത്രയും അവൻ പറയുന്ന കാര്യങ്ങളെ കാണുകയും ഗ്രഹിക്കയും ചെയ്യുവാൻ പ്രാപ്തരായിത്തീരുന്നു. എന്നാൽ അവന്റെ ആത്മാവിനെ സ്വന്തമാക്കുന്നതിൽ പരാജയപ്പെട്ടന്നവർ അവന്റെ ഉപദേശങ്ങളിൽനിന്നു പ്രയോജനം അനുഭവിക്കുന്നതിനു അപ്രാപ്തരായിത്തീരും

തങ്ങൾക്കു മാത്രമായി ക്ലിപ്തപ്പെടുത്തിയിട്ടുള്ള ഒരു ആരാധനാസ്ഥലമായിരിക്കണം ദേവാലയങ്ങൾ എന്നു ആഗ്രഹിന്ന സങ്കുചിത മനസ്സുള്ളവർ ഇന്നും ധാരാളമുണ്ട്. എന്നാൽ ദൈവത്തിന്റെ സുവിശേഷം അതിന്റെ അർത്ഥഗാംഭീര്യത്തോടെ മറ്റുള്ളവരോട് ഉൽഘോഷിക്കയും, അവരെ ദൈവത്തിങ്കലേക്കു കൊണ്ടുവരികയും ചെയ്യുക എന്നതായിരിക്കണം സഭയുടെ ലക്ഷ്യം. നമ്മുടെ വ്യക്തിത്വം, ദൈവത്തിന്റെ വ്യക്തിപ്രഭാവത്തെയും ദൈവികപാതയെയും മറ്റുള്ളവക്കു കാണിച്ചുകൊടുക്കുന്നതിനുള്ള ഉപാധിയായി ഭവിക്കണം.

## വെള്ളി

വി. മർക്കോസ് 4: 26-32

വചനം വിതയ്ക്കപ്പെട്ടു. ദിവ്യകരുതലിൽ യഥാകാലം ഫലം കൊയ്യപ്പെടും. ദൈവരാജ്യം വന്നു കഴിഞ്ഞു. അതിന്റെ പരിധികൾ എല്ലാം എല്ലായിടത്തും വർദ്ധിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ എല്ലായിടത്തും എല്ലാ ഹൃദയത്തിലും അതു ഒരേ പദവിയിൽ ആയിത്തീർന്നിട്ടില്ല. ഏററവും ചെറിയ വിത്തായി ദൈവരാജ്യം ആരംഭിച്ചു. അതു വളരുകയും അതിന്റെ ശാഖകൾ സകലമനുഷ്യർക്കും അവരുടെ ആവശ്യത്തിനു തക്കവണ്ണം സങ്കേതമായിത്തീരുകയും ചെയ്യും. ദൈവരാജ്യത്തിന്റെ സാവധാനമുള്ള വളർച്ചയെക്കുറിച്ചും, കർത്താവിന്റെ രണ്ടാമത്തെ വരവിന്റെ താമസത്തെക്കുറിച്ചും ഭാരപ്പെട്ടിരുന്ന ആദ്യസഭയ്ക്കു ഈ ഉപമകൾ ഉത്തേജനം നൽകിയിരുന്നു. ആ പഴയ കാലങ്ങളുടെ മഹത്വം എത്രമാത്രമായിരുന്നു എന്നു ചരിത്രം നമ്മോടു സാക്ഷിക്കുന്നു. ദൈവരാജ്യത്തെക്കുറിച്ചുള്ള ദൈവത്തിന്റെ പരമമായ ഉദ്ദേശ്യത്തിലുള്ള വിശ്വാസവും അതിനുള്ള ക്ഷമയും ഈ ഉപമകൾ നമുക്കു നൽകുന്നു.

## ശനി

മർക്കോസ് 4:35–41

പെറിയ പടകു നശിക്കുവാൻ പോകുന്ന ചിത്രമാണു നാം ഇവിടെ ദർശിക്കുന്നത്. എന്നാൽ യേശുതമ്പുരാൻ തന്റെ ശാന്തതയിൽക്കൂടി ദൈവത്തിലുള്ള ദൃഢമായ ആശ്രയത്തെ സ്പഷ്ടമാക്കുകയും പിന്നീടു കൊടുങ്കാററിനെ നീക്കി ദൈവാശ്രയത്തിന്റെ മഹത്വം പ്രകടമാക്കുകയും ചെയ്തു. ഇവിടെ 'ഇവൻ ആരാകുന്നു?' എന്ന ചോദ്യമാണു നമ്മുടെ മനസ്സിലും ഉദിക്കുന്നത്. ഇതേ സംശയങ്ങൾ താൻ അത്ഭുതങ്ങൾ പ്രവർത്തിച്ചപ്പോൾ അന്നത്തെ ആളുകളുടെ മനസ്സിൽ ഉണ്ടായി. മനുഷ്യരുടെ അനുഭവങ്ങൾക്കു പ്രായോഗികമല്ലാത്തവിധം ലൗകികമായ സാധാരണ സംഗതികളിൽക്കൂടി ദൈവശക്തി വ്യാപരിക്കുകയും ദിവ്യകാരുണ്യം സദാപ്രവർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നുവെന്നു ഈ അനുഭവങ്ങൾ സാക്ഷിക്കുന്നു. സുവിശേഷത്തിൽ കാണുന്ന അമർത്ത്യമായ സംഗതികളെ നിഷ്ക്കരുണം നീക്കം ചെയ്യുവാൻ സാദ്ധ്യമല്ല. ദിവ്യാവതാരമാണു ഏററവും വലിയ അത്ഭുതം. മററത്ഭുതങ്ങൾക്കു അതിൽ താണ സ്ഥാനമേയുള്ളു. എന്നാൽ ഈ അത്ഭുതപ്രവൃത്തികൾ മാത്രമല്ല അപ്പോസ്ഥലന്മാർ യേശുവിനെ 'ദൈവപുത്രൻ' എന്നു സാക്ഷിക്കുന്നതിനു ഇടയാക്കിയതു. അവൻ ദൈവപുത്രനെന്നു അവർ അനുഭവിച്ചറിഞ്ഞു.

## ഞായർ

മലാഖി 3: 1—3

കാലസമ്പൂർണ്ണതയെ ചൂണ്ടിക്കാണിക്കുന്ന പ്രവാചകദീർഘദൃഷ്ടിയെ അത്രെ ഈ പഴയനിയമഭാഗത്തിൽ നാം വായിക്കുന്നത്. ശിമവോനും അന്നായും പഴയ വംശത്തെ പ്രതിനിധീകരിച്ചുകൊണ്ടു മശിഹായുടെ വരവിങ്കൽ തന്നെ സ്വീകരിക്കുന്നതിനു ഒരുങ്ങിനിൽക്കുന്നതായി ചിത്രീകരിക്കാം. അവർ അവനെ മനസ്സിലാക്കുന്നു. അതാണു ശിമവോൻ സാക്ഷിക്കുന്നതു 'എന്റെ കണ്ണുകൾ നിന്റെ രക്ഷയെ കണ്ടു' എന്നു. മാതാവിന്റെ കരങ്ങളിൽ വഹിക്കപ്പെട്ടിരിക്കുന്ന പൈതലിൽ ദൈവത്തിന്റെ വാഗ്ദത്തപുത്രനായ രക്ഷകനെ നമുക്കു ദർശിക്കാം. തന്റെ ജനത്തിന്റെ മശിഹായെക്കുറിച്ചുള്ള പ്രത്യാശ യേശുവിന്റെ വരവിൽ നിവർത്തിക്കപ്പെട്ടു. മലാഖി പറഞ്ഞിരിക്കുന്ന പ്രകാരം ഈ ദിവ്യപ്രത്യക്ഷതയുടെ ഒരു പരമമായ ഉദ്ദേശ്യം ദൈവരാജ്യത്തിനുവേണ്ടി മനുഷ്യരെ ഒരുക്കുക എന്നതാണു. ഹൃദയനൈർമ്മല്യതയോടെ ഒരുങ്ങാതെ ദിവ്യവെളിപാടിന്റെ അർത്ഥം ഗ്രഹിക്കുവാൻ സാദ്ധ്യമല്ല. നമ്മെ ഒരുക്കുവാൻ യേശുതമ്പുരാൻ തയ്യാറാണു, 'ഹൃദയശുദ്ധിയോടെ നിന്റെ ആലയത്തിൽ നിന്നെ ദർശിപ്പാൻ ഞങ്ങളെയും യോഗ്യരാക്കണമേ' എന്നു പ്രാർത്ഥിക്കാം.

## തിങ്കൾ

മർക്കോസ് 5:22–23, 35–36, 39–42

വ്യഥ അനുഭവിപ്പിക്കുന്ന ഈ കുടുംബത്തെക്കുറിച്ചു എത്രമാത്രം ഭാരമുള്ളവനാണു നമ്മുടെ കർത്താവു. അവർക്കു തന്റെ ദിവ്യശക്തിയിലുള്ള വിശ്വാസം വർദ്ധിക്കുന്നതിനു സകല മുഖാന്തിരങ്ങളും അവിടെ ഉണ്ടായി ദൈവത്തിന്റെ ലക്ഷ്യത്തിൽ, ഈ പൈതലിന്റെ മരണം വെറും ഉറക്കംമാത്രമായിരുന്നു ഈ ഉറക്കത്തിൽനിന്നു കർത്താവു അവളെ ഉണർത്തി, അവൾക്കു വിശക്കുന്നു, ഭക്ഷിപ്പാൻ കൊടുക്ക എന്നു അരുളിച്ചെയ്തു, നമ്മുടെ ആവശ്യങ്ങൾ അവൻ അറിയുന്നു. നമുക്കു ആവശ്യമായവ നൽകുവാൻ തക്കവണ്ണം നമ്മേക്കുറിച്ചു അത്ര കരുതലുള്ളവനാണു ഈ ദിവ്യരക്ഷകൻ.

---

## പത്രാധിപർക്കുള്ള കത്ത്

# സ്മാരകത്തെപ്പററി വീണ്ടും

സർ,

"കാതോലിക്കാബാവായ്ക്കു ഒരു സ്മാരകം" എന്ന ശീർഷകത്തിൽ കഴിഞ്ഞ ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ചിന്താർഹമായ കത്തെഴുതിയ "തിരുവനന്തപുരം സുറിയാനിപ്പള്ളി ഇടവകാംഗങ്ങളിൽ മൂന്നുപേരെ" അഭിനന്ദിക്കുന്നതിനാണു ഈ കുറിപ്പെഴുതുന്നത്. അവരുടെ കത്തിലെ ആശയത്തോടു മലങ്കരസഭയിലെ ബഹുഭൂരിപക്ഷം ആളുകളും യോജിക്കും എന്നാണു ഞങ്ങളുടെ വിശ്വാസം. കാലം ചെയ്ത പ. ബാവാതിരുമേനിയുടെ പാവനസ്മരണയെ നിലനിർത്തുവാൻ എന്തെന്തു സരണികളാണു നമ്മുടെ മുമ്പിൽ തുറന്നുകിടക്കുന്നത്. അതിലേക്കൊന്നും ശ്രദ്ധ തിരിക്കാതെ ഒരു ഗംഭീരയടിയന്തിരം സംവിധാനം ചെയ്ത നേതാക്കന്മാരുടെ ഭാവനാശക്തിക്കു വിദൂരനമസ്കാരം.

അടിയന്തിരങ്ങൾക്കും ആഡംബരങ്ങൾക്കും പണം ദുർവ്യയം ചെയ്യരുതെന്നു നമ്മുടെ ദേശീയനേതാക്കൾ കൂടെക്കൂടെ ജനങ്ങളോടഭ്യർത്ഥിക്കാറുണ്ട്. ഈ അഭ്യർത്ഥനകളൊന്നും മലങ്കരസഭയെ ബാധിക്കുകയില്ലേ? കാലംചെയ്ത പുണ്യശ്ലോകനായ തിരുമേനിയുടെ ആത്മാവംഗീകരിക്കുന്നതാണോ, തിരുമേനിയോടുള്ള ആദരവിന്റെ പേരിൽ നടത്തുന്ന ഈ ദുർവ്യയം? "അരലക്ഷം പേർക്കു മൃഷ്ടാന്നഭോജനം നൽകിയ ഗംഭീരയടിയന്തിരം" "കേരളം ഇതുവരെ കണ്ടിട്ടുള്ളതിലേക്കും വലിയ അടിയന്തിരം" എന്നൊക്കെ അടിയന്തിരം കഴിയുമ്പോൾ വെണ്ടയ്ക്കാ അക്ഷരത്തിൽ പത്രങ്ങളിൽ വാർത്തവരും. അതു കാണുമ്പോൾ സമുദായാംഗങ്ങൾക്കു ഒരു അഭിമാനബോധമുണ്ടായേക്കാം. (അഭിമാനമോ അഹങ്കാരമോ?) സമുദായത്തിന്റെ പ്രൗഢിയിൽ ഒരു തൃപ്തിയും. നമുക്കത്രമാത്രം മതിയെന്നാ തോന്നുന്നതു, ഇപ്പോഴത്തെ പോക്കു കണ്ടിട്ട്.

നാം സഭയായി ചെയ്യുന്ന ചെറുതും വലുതുമായ എല്ലാ കാര്യങ്ങളും നമ്മുടെ മൂല്യാവബോധത്തെ പ്രതിഫലിപ്പിക്കും. അഭിമാനപൂർവം നാം ചെയ്യുന്ന പ്രവർത്തനങ്ങളൊക്കെ ക്രിസ്തീയമൂല്യങ്ങൾ പ്രതിഫലിപ്പിക്കുന്നവയാണോ എന്നു പുന:പരിശോധന ചെയ്യേണ്ടതുണ്ട്. സഭാദ്ധ്യക്ഷന്മാരുടെയും നേതാക്കന്മാരുടെയും ശ്രദ്ധ ഇതുപോലുള്ള അടിസ്ഥാനകാര്യങ്ങളിൽ പതിഞ്ഞെങ്കിൽ എന്നു ഞങ്ങൾ ആശിക്കുകയാണു.

പി. കെ. മാത്യു, ബി. എ. ബി. ഡി.
പി. എം. തോമസ്, ബി. എ. ബി. ഡി.,
ഡാനിയേൽ തോമസ്, ബി. എ. ബി.ഡി.

തിരുവനന്തപുരം

**പ്രതിവാര പ്രഭാഷണം**

# 'നല്ല ഓട്ടം'

**ഡാനിയേൽ തോമസ്**

''ആകയാൽ നാമും സാക്ഷികളുടെ ഇത്ര വലിയോരു സമൂഹം നമുക്കു ചുററും നിൽക്കുന്നതുകൊണ്ടു് സകല ഭാരവും മുറുകെ പററുന്ന പാപവുംവിട്ടു് നമുക്കു് മുന്നിൽ വെച്ചിരിക്കുന്ന ഓട്ടം സ്ഥിരതയോടെ ഓടുക.'' (എബ്രായർ 12:1)

നിലവിലിരിക്കുന്ന വേഗതയുടെ ചരിത്രം ഉടച്ചുവാർക്കുവാൻ വെമ്പൽകൊള്ളുന്ന അതലററുകൾ ഓടുവാൻ തയ്യാറെടുത്തു് ഓട്ടക്കളത്തിൽ നിൽക്കുന്നതു് നാം കണ്ടിട്ടുണ്ടു്. ക്രിസ്തീയ ജീവിതത്തെ പുതിയ നിയമത്തിൽ പല ഭാഗങ്ങളിലും ഓട്ടത്തോടു് ഉപമിച്ചിരിക്കുന്നു, ''നല്ല പോർ പൊരുതും ഓട്ടം തികച്ചും വിശ്വാസം കാത്തു" (2 തിമോ. 4:8). എബ്രായപുസ്തകം കർത്താവും ജീവിതംഒരു ഓട്ടവുമാണെന്നു ചിത്രീകരിക്കുന്നു.

ക്രിസ്തീയ ജീവിതമാകുന്ന ഓട്ടത്തിനു പരമപ്രധാനമായ ഒരു ലക്ഷ്യമുണ്ടായിരിക്കണം. ഒരു മൈൽ ഓട്ടത്തിൽ പങ്കെടുക്കുന്നവൻ തൻെറ ലക്ഷ്യം ശരിയായി മനസ്സിലാക്കിയെങ്കിൽ മാത്രമേ ക്രമീകൃത ഓട്ടം ഓടുവാനും, പ്രഥമസ്ഥാനം കരസ്ഥമാക്കുവാനും സാധിക്കുകയുള്ളു. വിശാലവും സുന്ദരവുമായ ഒരു ഓട്ടക്കളത്തെ സഭ നമ്മുടെ മുമ്പാകെ ക്രമീകരിച്ചിട്ടുണ്ടു്. ക്രിസ്തീയ ജീവിതം ആഹ്ലാദവും ഉല്ലാസവും കലർന്ന ഒരു വിനോദയാത്രയല്ല പ്രത്യുത ദീർഘമായ ഒരു തീർത്ഥയാത്രയാണു്. ഈ യാത്രയുടെ ലക്ഷ്യം ക്രിസ്തു മാത്രമാകുന്നു. ക്രിസ്തുവിൻെറ സാന്നിദ്ധ്യം അനുഭവിക്കുക—ക്രിസ്തുവിനെ അനുകരിക്കുക—അവനെ നമ്മുടെ ഹൃദയത്തിൽ അരുമ രക്ഷകനായി സ്വീകരിക്കുക, അതാണു് നമ്മുടെ ഉന്നം. ഓരോ ദിവസത്തിൻെറയും അന്ത്യത്തിൽ "ഞാൻ ക്രിസ്തുവിൽനിന്നു് എത്ര ദൂരത്തിലാണു്" എന്നു ചിന്തിക്കുന്നതു കൊള്ളാം.

സ്ഥിരതയോടുകൂടി ഓടുവാൻ തയ്യാറുള്ള ഓരോ വ്യക്തിക്കും ക്രിസ്തീയജീവിതത്തിൽ പ്രചോദനം ലഭിക്കുന്നു. വലിയ സാക്ഷികളുടെ സമൂഹം നമ്മുടെ ഓട്ടം ദർശിക്കുകയാണു്. ക്രിസ്തീയ സഭയ്ക്കുവേണ്ടി ജീവനെപോലും തൃണവൽ ഗണിച്ചു് മരണംവരിച്ച സഹദേന്മാർ, ജീവിതത്തിൽ കൂടി ക്രിസ്തുവിനെ സാക്ഷിച്ചു് സമാധാനമായി വാങ്ങിപ്പോയ പരിശുദ്ധന്മാർ, ഇവരൊക്കെ നമ്മുടെ ജീവിത ഓട്ടത്തെ കാണുവാൻ സദാ സന്നദ്ധരാണു്; അങ്ങനെ വലിയ സാക്ഷികളുടെ മദ്ധ്യേ ആണു് നാം ഓടുന്നതു്. തിക്കും തിരക്കുമുള്ള സ്റ്റേഡിയത്തിൽ വന്നിറങ്ങുന്ന ഓട്ടക്കാരെ ഒരു നോക്കു കാണുവാൻ ആളുകൾ ഓടിക്കൂടും. മുമ്പു് പല പ്രാവശ്യം വിജയം കൈവരിച്ചിട്ടുള്ള പ്രശസ്ത താരത്തിലായിരിക്കും എല്ലാവരുടെയും ശ്രദ്ധ പതിയുക. വലിയ ജനസഞ്ചയത്തിൻെറ മുമ്പിൽ ഓടുമ്പോൾ നമുക്കു് കൂടുതൽ പ്രചോദനം ലഭിക്കുന്നതായി അനുഭവപ്പെടും. ക്രിസ്തീയ ജീവിതമാകുന്ന ദീർഘമായ ഓട്ടത്തിൽ, ക്രിസ്തുവിനെ സാക്ഷിച്ചിട്ടുള്ളവരുടെ ഒരു വലിയ സമൂഹം നമ്മേ വലയം ചെയ്തിരിക്കുന്നു എന്നു് അനുസ്മരിക്കുമ്പോൾ, നമുക്കു് ചൈതന്യവും പ്രചോദനവും ലഭിക്കുന്നു. പ്രസിദ്ധരായ നടീനടന്മാർ കാണികളായിരിക്കുന്ന ഒരു സദസ്സിനെ അഭിമുഖീകരിക്കുന്ന ഒരു നടൻ വളരെ തന്മയത്വമായി അഭിനയിക്കുവാൻ പ്രേരിതനാകും. പണ്ഡിതന്മാർ മാത്രം ഉൾക്കൊള്ളുന്ന സമൂഹത്തെ അഭിസംബോധന ചെയ്തുകൊണ്ടു് സംസാരിക്കുന്നവൻ പ്രഗത്ഭമായി പ്രസംഗിക്കുവാൻ പ്രേരിതനായിത്തീരും. വേഗതയുടെ റിക്കാർഡു് ഭേദിച്ച പല പ്രശസ്ത അതലററുകളും കാണികളായി അണിനിരന്നിട്ടുള്ള ഒരു സ്റ്റേഡിയത്തിൽ ഓടുന്ന സാധാരണ ഓട്ടക്കാരൻ തൻെറ സകല ശക്തിയും ഉപയോഗിച്ചു് പായുവാൻ ശ്രമിക്കും. അതുപോലെ ക്രിസ്തീയ ജീവിതമാകുന്ന ഓട്ടം വളരെ വിജയപ്രദമായി പൂർത്തീകരിക്കുവാൻ സാധിച്ച പരിശുദ്ധന്മാരുടെ സാന്നിദ്ധ്യം നമുക്കു് പ്രചോദനം നൽകട്ടെ.

ക്രിസ്തീയ ഓട്ടത്തിൽനിന്നു് നമ്മേ പിൻതിരിപ്പിക്കുന്ന പല ബലഹീനതകൾ നമ്മുടെ ജീവിതത്തിലുണ്ടു്. ലൌകികങ്ങളെ പ്രതിയുള്ള ഭാരവും, മുറുകെ പററുന്ന പാപവും നമ്മേ ക്രിസ്തീയജീവിതത്തിൽ പരാജിതരാക്കുന്നു. എവറസ്റ്റു് കൊടുമുടിയെ പ്രാപിക്കുവാൻ വാഞ്ഛിച്ചുകൊണ്ടു് മുമ്പോട്ടു കുതിക്കുന്ന ഒരുവൻ അധികഭാരം തന്നോടുകൂടി കൊണ്ടുപോകുവാൻ പാടില്ല. ''Less weight reaches more hight'' എന്ന പ്രമാണം ഗ്രഹിച്ചവൻ ചുരുങ്ങിയ ഭാരമേ കരുതുകയുള്ളു. സാധാരണയായി തീവണ്ടിയിൽ സഞ്ചരിക്കുന്ന നാം അതിനുള്ളിൽ എഴുതിയിരിക്കുന്ന വാക്യം സ്മരിക്കുന്നുണ്ടാവും. ''Less Luggage, more comfort, Make travel a pleasure '' "യാത്ര സുഖപ്രദമാക്കുവാൻ ചുരുങ്ങിയ ഭാരം മാത്രം സൂക്ഷിക്കുക " ദീർഘയാത്ര ചെയ്യുവാൻ തയ്യാറായി പുറപ്പെടുന്നവൻ അധികഭാരവുമായി സഞ്ചരിച്ചാൽ അനുഭവപ്പെടുന്ന ക്ലേശങ്ങൾ നമുക്കു് അനുമാനിക്കുവാൻ സാധിക്കും. ലോകത്തിൽ കൂടുതൽ ധനവും, പ്രതാപവും, അധികാരവും ലഭിക്കുന്നതിനുവേണ്ടി മനുഷ്യൻ വൃഥാഭാരം ചുമക്കുന്നതു കാണാം. ഇപ്രകാരമുള്ള ഭാരങ്ങളെ വിട്ടു് ഒഴിഞ്ഞെങ്കിൽ മാത്രമേ നമുക്കു് വേഗത്തിൽ ഓടുവാൻ സാധിക്കുകയുള്ളു. കളവു്, വഞ്ചന, ചതി, ഏഷണി എന്നീ പാപങ്ങളെ വിട്ടുകളയാതെ ക്രിസ്തീയജീവിതത്തിൽ വിജയം പ്രാപിക്കുവാൻ സാദ്ധ്യമല്ല. സകല ഭാരങ്ങളെയും, മുറുകെ പററുന്ന പാപവും വിട്ടു് ക്രിസ്തുവിനെ ലാക്കാക്കിക്കൊണ്ടു് ഓടിയെങ്കിൽ മാത്രമേ നാം വിജയിക്കുകയുള്ളു. സ്വാർത്ഥത പലപ്പോഴും ഓട്ടത്തിൽ നമ്മേ പരാജിതരാക്കാറുണ്ടു്. വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കായികമത്സരത്തിൽ സംബന്ധിച്ച സന്ദർഭത്തിൽ ഒരു കാര്യം വളരെ സ്പഷ്ടമായി മനസ്സിലാക്കുവാൻ സാധിച്ചു. 200 വാര ഓട്ടത്തിൽ പങ്കുകൊള്ളുവാൻ പലർ പേരു് കൊടുത്തിരുന്നുവെങ്കിലും ഒരാൾ മാത്രമേ സന്നിഹിതനായിരുന്നുള്ളു. എന്നിട്ടും മത്സരം പരിപാടി അനുസരിച്ചു നടത്തുവാൻ തീരുമാനിച്ചു. നിർദ്ദേശിക്കപ്പെട്ട സമയത്തു് മത്സരം ആരംഭിച്ചു. കായികമത്സരത്തിൻെറ നിലവാരം പുലർത്തുവാൻ നല്ല വേഗത്തിൽ ഓടണമെന്നു് കാര്യവിചാരകൻ ആവശ്യപ്പെട്ടതനുസരിച്ചു് അയാൾ വേഗത്തിൽതന്നെ ഓടി. പ്രഥമസ്ഥാനവും സമ്മാനവും സുനിശ്ചിതമാണു്. എന്തുകൊണ്ടെന്നാൽ മററാരും മത്സരിക്കുവാൻ ഇല്ല. എന്നാൽ 175 വാര ഓടി കഴിഞ്ഞപ്പോൾ ഉറക്കെ കരഞ്ഞുകൊണ്ടു് അയാൾ നിലംപതിച്ചു. അയാളുടെ കാലിലെ 'മസിൽ' കയറി. അയാൾക്കു് ആ സമ്മാനം ലഭിച്ചില്ല. വളരെ നിശ്ചയമായിരുന്ന കാര്യം അയാളുടെയും മററു പലരുടെയും പ്രതീക്ഷയ്ക്കു് വിപരീതമായി സംഭവിച്ചു. സ്വയത്തിൽ ആശ്രയിച്ചു ജീവിക്കുന്നവർ പലപ്പോഴും ഈ കാര്യം വിസ്മരിച്ചുപോകാറുണ്ടു്. നമ്മുടെ പ്രതീക്ഷകൾ പലപ്പോഴും തകർന്നു തരിപ്പണമായിപോകും. മാംസപേശികളാൽ നിർമ്മിതമായതും, നാലു് അറയോടുകൂടിയതുമാണു് ഹൃദയം. അതിൻെറ പ്രവർത്തനം ഏതു് അവസരത്തിലും നിലച്ചുപോകാവുന്നതാണു്. മനുഷ്യൻെറ ഈ നിസ്സാര അവസ്ഥയെ പരിപൂർണ്ണമായി ഗ്രഹിക്കാതെ ലോകത്തിൻെറ പിന്നാലെ അവൻ പരക്കം പായുകയാണു്.

ഓട്ടത്തിൽ നമുക്കു് ഒരു ലക്ഷ്യം ഉണ്ടായിരിക്കണം—അതേ ക്രിസ്തുതന്നെയാണു് നമ്മുടെ ലക്ഷ്യം. വലിയ ഒരു സാക്ഷികളുടെ മദ്ധ്യേയാണു് നാം ഓടുന്നതെന്നു് അനുസ്മരിക്കുമ്പോൾ ഓട്ടം വിജയപ്രദമാക്കുവാൻ തക്കവണ്ണം പ്രചോദനം ലഭിക്കുന്നു. ലൗകീക ഭാരത്തെയും മുറുകെ പററുന്ന പാപങ്ങളെയും ദൂരീകരിച്ചാൽ നാം വിജയിച്ചുകഴിഞ്ഞു. സ്ഥിരമായും ധൈര്യമായും ഓടുക; വിജയം സുനിശ്ചിതം.

# വിരുദ്ധ ഗ്രൂപ്പുകൾ

മല്പാൻ ഫാദർ എൻ. ഏ. യൂഹാനോൻ

നമ്മുടെ കർത്താവിന്റെ ജീവിതകാലത്തു് തനിക്കെതിരായി പ്രവർത്തിച്ചുകൊണ്ടിരുന്ന പല വിരുദ്ധ സംഘങ്ങൾ ഉണ്ടായിരുന്നു. കർത്താവിന്റെ ഉപദേശങ്ങളോടും പ്രവർത്തനങ്ങളോടും അവർ വിഘടിച്ചുനിൽക്കുകയും എപ്പോഴും കുററം ആരോപിക്കുകയും, ഏതു നന്മപ്രവൃത്തിയും തിന്മയായി ചിത്രീകരിക്കുവാൻ യത്നിക്കുകയും ചെയ്തതായി കാണാം, തന്നിൽ വിരുദ്ധപ്പെടുന്നവർക്കു് വരാവുന്ന ദൗർഭാഗ്യത്തെ കർത്താവു് ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. ''എന്നാൽ വിരുദ്ധപ്പെടാത്തവൻ ഭാഗ്യവാൻ'' (ലൂക്കോ 7:23) ഈ ചെറിയവരിൽ ഒരുത്തനെ വിരുദ്ധപ്പെടുത്തുന്നതിനെക്കാൾ കഴുതയുടെ തിരികല്ലു് കഴുത്തിൽ ബന്ധിക്കപ്പെട്ടു് ആഴത്തിലേക്കു തള്ളിക്കളയുന്നതു് നല്ലതാണു്'' എന്നെല്ലാം അവൻ വ്യക്തമായി കാണിച്ചിട്ടുണ്ടു്. വി. മർക്കോസിന്റെ സുവിശേഷം 6:4—ൽ യഹൂദന്മാർ തന്നിൽ വിരുദ്ധപ്പെട്ടതായും, വി. യോഹ. 6:66—ൽ തന്റെ ശിഷ്യന്മാരിൽ പലരും തന്റെ ഉപദേശത്തോടു യോജിക്കാതെ പിൻവാങ്ങിപ്പോയതായും, പിന്നീടു് തന്നോടുകൂടെ സഞ്ചരിക്കാതിരുന്നതായും പറഞ്ഞിരിക്കുന്നു. ന്യായമായ അഭിപ്രായങ്ങളോടും അധികൃതമായ നിയമങ്ങളോടും വിരുദ്ധതയും നിസ്സഹകരണവും പ്രദർശിപ്പിക്കുന്ന ഒരു വർഗ്ഗം എല്ലാക്കാലത്തും, എല്ലാ സമൂഹങ്ങളിലും, രാഷ്ട്രങ്ങളിലും കണ്ടുവരുന്നുണ്ടു്. പല വിരുദ്ധ ഗ്രൂപ്പുകളും നന്മയെ അടിസ്ഥാനമാക്കി ആയിരിക്കയില്ല പ്രവർത്തിക്കുന്നതു്. സഭകളിലും വിരുദ്ധാഭിപ്രായങ്ങൾ വെച്ചുപുലർത്തുന്നവരെ പരിശോധിക്കുമ്പോൾ നീതിനിഷ്ഠമായ ഉദ്ദേശങ്ങളല്ല അവരുടെ പിൻപിൽ കിടക്കുന്നതെന്നു കാണാം. കർത്താവു് കഴിയുംവിധത്തിലെല്ലാം മനുഷ്യർക്കു് പൊതുവായിട്ടും വ്യക്തികളായിട്ടും നന്മചെയ്തതല്ലാതെ യാതൊരു തിന്മയും ചെയ്തതായി ശത്രുക്കൾപോലും വാദിക്കുന്നില്ല. എങ്കിലും അവനു ശത്രുക്കളും വിരോധികളും ഉണ്ടായിരുന്ന സ്ഥിതിക്കു് അതിനുള്ള കാരണങ്ങൾ എന്തെല്ലാമായിരുന്നു എന്നു നോക്കാം.

## മുൻവിധി

മനുഷ്യരുടെ മുൻവിധികൾക്കും തജ്ജന്യങ്ങളായ ധാരണകൾക്കും ജീവിതത്തിൽ വലിയ സ്വാധീനമുണ്ടു്. അഭ്യസ്തവിദ്യരായ ആളുകൾപോലും ചെറുപ്പകാലങ്ങളിൽ തങ്ങളുടെ മാതാപിതാക്കന്മാരിൽനിന്നും ഗൃഹാന്തരീക്ഷങ്ങളിൽനിന്നും കിട്ടിയിട്ടുള്ള മുൻവിധികളിൽനിന്നു് സ്വതന്ത്രരല്ല എന്നു കാണാവുന്നതാണു്. കിഴവിക്കഥകൾപോലെയുള്ള അന്ധവിശ്വാസങ്ങൾ മനസ്സിൽ കയറിപ്പററാവുന്ന സന്ദർഭങ്ങളാണല്ലോ ചെറുപ്പകാലം. ചിലർ എത്ര പ്രായമായാലും ആ ധാരണകൾക്കു് വശംവദരായിത്തന്നെ തുടർന്നെന്നു വരാം. ചിലർ പ്രായത്തിലും ജ്ഞാനത്തിലും മുതിർന്നുവരുമ്പോൾ തെററിദ്ധാരണകൾ നീങ്ങുന്നതായും കാണാം. യക്ഷികഥകൾപോലും യഥാർത്ഥമായി വിശ്വസിക്കുന്നവർ കണ്ടേക്കാം. മററു മതങ്ങളെക്കുറിച്ചും, രാജ്യങ്ങളെക്കുറിച്ചും, മററു സഭകളെക്കുറിച്ചും എത്രയോ തെററായ ധാരണകളാണു് നമ്മുടെ ചില ചെറുപ്പക്കാർക്കു് ലഭിക്കുന്നതും, അവർ അഭ്യസ്തവിദ്യരായിത്തീർന്നതിനുശേഷവും വെച്ചുപുലർത്തുന്നതും. തെററിധാരണകൾ മനസ്സിൽവെച്ചു് അഷ്ടഗന്ധമിട്ടുറപ്പിച്ചിരിക്കുന്നതിനാൽ അതിനപ്പുറത്തേക്കു് നോക്കുവാനോ കടന്നു ചിന്തിക്കുവാനോ ആഗ്രഹവുമില്ല. "ഇവൻ യൗസേപ്പിന്റെ പുത്രനായ തച്ചനല്ലയോ? ഇവൻ യാക്കോബിന്റെയും യോസിയുടെയും യഹൂദായുടെയും ശെമഊന്റെയും സഹോദരനല്ലയോ'? എന്നു മുൻവിധിയോടുകൂടി കർത്താവിനെ കണക്കാക്കിയിരുന്നവർക്കു് അവന്റെ മഹത്വം മനസ്സിലാക്കുവാൻ കെല്പില്ലാതെ പോയി. അവരുടെ നിഗമനങ്ങൾക്കപ്പുറത്തും മററു കാര്യങ്ങളുണ്ടെന്നു് ചിന്തിക്കുവാൻ അവരുടെ ഹ്രസ്വമന:സാക്ഷി അവരെ അനുവദിച്ചിട്ടില്ല. ഇന്നു പല വിരുദ്ധന്മാരുടെയും ഗതി ഇതുതന്നെ. സ്വന്തം സങ്കുചിത മന:സ്ഥിതിയിൽനിന്നു് അവരെ സ്വതന്ത്രരാക്കുവാൻ പണത്തിനോ, വിദ്യാഭ്യാസത്തിനോ കഴിഞ്ഞെന്നു വരികയില്ല. "ഞാൻ കേട്ടകാര്യം മാത്രം, ഞാൻ കണ്ട സംഗതിമാത്രം, മററു സംഗതികൾ ലോകത്തിൽ ഉണ്ടോ എന്നു് എനിക്കറിയേണ്ട ആവശ്യമില്ല" എന്ന വിധത്തിൽ ഒട്ടകപ്പക്ഷി നയവുമായി കഴിഞ്ഞുകൂടുന്ന സങ്കുചിതബുദ്ധികൾ അവർക്കും മററുള്ളവർക്കും അനർത്ഥങ്ങൾ വരുത്തിവയ്ക്കാതിരിക്കയില്ല. മുൻവിധികൾ പലതും അസത്യവും മററു പലതും സത്യവും ആയിരിക്കും. സത്യമായിട്ടുള്ളവ തെളിഞ്ഞുവരുമ്പോൾ കൊഞ്ഞനം കാണിക്കാതെയും പല്ലിറുമ്മാതെയും, അവ സന്തോഷപൂർവം സ്വാഗതം ചെയ്യുന്നതാണു് മനുഷ്യത്വം. ക്രിസ്തീയസഭയെക്കുറിച്ചു് അവജ്ഞയും തെററിദ്ധാരണയും ഉണ്ടായിരുന്ന ശൗലിനു് സഭയ്ക്കെതിരായി പ്രവർത്തിക്കാതിരിക്കുവാൻ സാദ്ധ്യമല്ലായിരുന്നു. എന്നാൽ സത്യാവസ്ഥ തെളിഞ്ഞുകിട്ടിയപ്പോൾ അവൻ വിരുദ്ധപ്രവർത്തനങ്ങൾ എന്നേക്കുമായി നിറുത്തിവച്ചു് സഭയ്ക്കുവേണ്ടി പോരാടുന്ന വിശ്വസ്തഭടനായി രൂപാന്തരപ്പെട്ടു. സഭാകാര്യങ്ങളിൽ തലയിടുകയും അഭിപ്രായങ്ങൾ തട്ടിമൂളിക്കുകയും, പല കിഴവികളും പറഞ്ഞുകേട്ടിട്ടുള്ള ധാരണകളെ അടിസ്ഥാനപ്പെടുത്തി മററുള്ളവരുടെമേൽ വിധിയെഴുതുകയും സ്വന്തവീട്ടിൽമാത്രം ഉപയോഗിക്കാവുന്ന പദങ്ങൾകൊണ്ടു് മേല്പട്ടക്കാരെയും പട്ടക്കാരെയും മുദ്രയടിക്കുകയും ചെയ്യുന്ന കശ്മലന്മാർക്കു് തർസോസുകാരൻ ശൗലിന്റെ വഴിത്തിരിവു് ഒരു സാധനപാഠമാകുമെങ്കിൽ എത്രനന്നായിരുന്നു. യാഥാർത്ഥ്യങ്ങളുടെ നേരെ കണ്ണടയ്ക്കുന്നവനാണു് മുൻവിധി ഒരുവനു് ഇടയാക്കുന്നതെങ്കിൽ അതെത്ര ഭയങ്കരമായിരിക്കും. ഉദിച്ചുയരുന്ന ചന്ദ്രന്റെ നേരെ ഓലിയിടുന്നതുകൊണ്ടെന്തു പ്രയോജനം?

## അസൂയ

മുൻവിധി മാത്രമല്ല കർത്താവിൽ വിരുദ്ധപ്പെടുവാൻ യഹൂദന്മാരെ പ്രേരിപ്പിച്ചതു്. കർത്താവിനു് അനുയായികൾ പെരുകുന്നതും തന്റെ പ്രശസ്തി വർദ്ധിക്കുന്നതും, തന്നെക്കുറിച്ചു് മററുള്ളവർ നന്മയായി സംസാരിക്കുന്നതും അവർക്കു വഹിക്കുവാൻ നിവൃത്തിയില്ലായിരുന്നു. അവൻ ഉപദേശിച്ചതു് സപ്രേന്മാരെയും പ്രീശേന്മാരെയുംപോലെ അല്ലായിരുന്നു അധികാരമുള്ളവനെപ്പോലെയായിരുന്നു എന്നു കാണുന്നതിനാൽ കർത്താവിനു തന്നോടിടപെടുന്നവരുടെമേൽ നേതൃത്വമുണ്ടായിരുന്നുവെന്നു് വ്യക്തമാണു്. ഒരാൾ സാധാരണയിൽ കവിഞ്ഞു തലയെടുപ്പുള്ളവനായി വരുന്നതു കാണുന്നതിൽ മററുള്ളവർക്കു് എന്തെന്നില്ലാത്ത തലവേദന അനുഭവപ്പെടുന്നതായി ധാരാളം ഉദാഹരണങ്ങൾ കാണും. ''ഇന്നടത്തു് ഇന്നാരെ നമുക്കറിയാൻ പാടില്ലേ. അവൻ വലിയ ആളാകുകയൊന്നും വേണ്ട" എന്നിങ്ങനെയുള്ള പദപ്രയോഗം നാം കേട്ടിട്ടുണ്ടല്ലോ. താഴ്ന്ന നിലയിൽനിന്നു് ഒരുവൻ ഉയർന്നു വരുമ്പോൾ അവന്റെ നേരെ അസൂയപ്പെടുക, വേറൊരുവൻ നല്ല കാര്യങ്ങൾ ചെയ്യുമ്പോൾ അതിനായി അസൂയപ്പെടുക, വേറൊരുവൻ സൽഗ്ഗുണപൂർണ്ണനായും ദൈവഭക്തനായും ജീവിക്കുന്നുവെങ്കിൽ അതിനായി അസൂയപ്പെടുക ഇങ്ങനെ അസൂയ അർബ്ബുദവ്യാധിപോലെ അനേകമാളുകളുടെയും ഉള്ളിൽ ഇരുന്നു വിങ്ങിവിങ്ങി മഹാവ്യാധിയായിത്തീരുന്നു. പല കുടുംബവഴക്കുകളുടെയും, പള്ളിവഴക്കുകളുടെയും ഉത്ഭവസ്ഥാനം അസൂയയും സൗന്ദര്യപ്പിണക്കവുമാണു്. സ്വന്തനില ഉയർത്തിക്കാണിക്കണമെങ്കിൽ മററുള്ളവരെ താഴ്ത്തിപ്പറയുകയും മററുള്ളവരുടെ പേരിൽ അപഖ്യാതി പറഞ്ഞുണ്ടാക്കുകയും ചെയ്തെങ്കിലേ സാധിക്കു എന്നു് വിചാരിക്കുന്ന മൂന്നാംതരക്കാരായ അധ:സ്ഥിതവർഗ്ഗക്കാരായ കൂട്ടരുണ്ടു്. കരുണയെക്കുറിച്ചു് ഷേക്സ്പീയർ പറയുന്നതു് അതു് ഇരട്ടി മടങ്ങു ഫലമുള്ളതാണെന്നാണു്. അതായതു് കൊടുക്കുന്നവനും സ്വീകരിക്കുന്നവനും പ്രയോജനത്തെ ഉളവാക്കുന്നു. അതുപോലെ അസൂയയെക്കുറിച്ചു പറയുന്നതു് അതു കൊടുക്കുന്നവനും സ്വീകരിക്കുന്നവനും ദോഷം വരുത്തിവയ്ക്കുന്നതിനാൽ ഇരട്ടിയാ

യ ദുഷ്ഫലങ്ങൾ ഉളവാക്കുന്നുവെന്നാണ്. മററുള്ളവരിലുള്ള നല്ല അംശങ്ങൾ കാണാൻ കഴിവില്ലാതെ പോകുന്നതും, മററുള്ളവരുടെ നല്ല പ്രവർത്തികളെക്കുറിച്ച് സന്തോഷം തോന്നാത്തതും, മററുള്ളവരെ ഉയർത്തിവിടുന്നതിനു സൗകര്യം ഉണ്ടായിട്ടും അപ്രകാരം ചെയ്യാത്തതും എല്ലാം അസൂയ നിമിത്തമാണ്. മററുള്ളവർ ഉയർന്നുവരുവാൻ ആഗ്രഹമില്ലാത്തതും, ഉയർന്നുവന്നേക്കാമെന്ന് ബോദ്ധ്യമുള്ളവരെ ചവിട്ടിത്താഴ്ത്തുവാനുള്ള പദ്ധതികൾ ആസൂത്രണം ചെയ്യുന്നതും ഒരു പാരമ്പര്യമായിത്തന്നെ തുടർന്നുപോരുന്നതിന് സമുദായങ്ങളുടെയും രാജ്യങ്ങളുടെയും ചരിത്രങ്ങളിൽ വേണ്ടുവോളം ഉദാഹരണങ്ങൾ കാണുവാനുണ്ട്. അത്തരക്കാർ വിരുദ്ധന്മാരാകാതിരിക്കുവാൻ സാധിക്കയില്ല. പീലാത്തോസ് കർത്താവിനെ വിസ്തരിച്ചിട്ട് കുററം കാണായ്കയാൽ വെറുതെ വിടുവാൻ ആഗ്രഹിച്ചു. അവർ അസൂയനിമിത്തമാണ് അവനെ ഏല്പിച്ചതെന്ന് പീലാത്തോസ് അറിഞ്ഞിരുന്നുവെന്ന് വ്യക്തമായി എഴുതപ്പെട്ടിരിക്കുന്നു. ഇന്നും അസൂയനിമിത്തം, വിരുദ്ധന്മാർ കുരിശിൽ തറപ്പും, കൊലപാതകവും, വഴക്കും, അപവാദവ്യവസായവും തുടർന്നുകൊണ്ടിരിക്കയാണ്.

ദൈവം ശരീരിയായി വന്നാലും, സ്വർഗ്ഗത്തിൽനിന്നു മാലാഖാ വന്നു പറഞ്ഞാലും, അവരുടെ അസൂയയിൽനിന്നും, പൊള്ളയായ ധാരണകളിൽനിന്നും പിൻവാങ്ങാൻ അവർ സന്നദ്ധരായിരിക്കയില്ല. ''ദൈവം ഞങ്ങളുടെ പക്ഷത്തുനിന്നേക്കണം; അല്ലാത്തപക്ഷം അത്തരം ദൈവത്തെയും ഞങ്ങൾക്കു വേണ്ട'' എന്നുപോലും പറയുവാൻ ഈ ഫറവോന്യ മാനസ്സന്മാർ മടിക്കയില്ല.

## അവിശ്വാസം

സർവ്വശക്തനായ ദൈവത്തെ പ്രവർത്തനരഹിതനാക്കുവാൻ കഴിവുള്ളതാണ് മനുഷ്യന്റെ അവിശ്വാസം. അവരുടെ വിശ്വാസക്കുറവുമൂലം ഏതാനും രോഗികളുടെമേൽ കൈവച്ചു സൗഖ്യമാക്കുവാനല്ലാതെ വീര്യപ്രവൃത്തികൾ യാതൊന്നും ചെയ്‌വാൻ സാധിക്കാതെപോയ സന്ദർഭങ്ങൾ കർത്താവിന്റെ ജീവിതത്തിൽ ഉണ്ടായിട്ടുണ്ട്. കർത്താവിന്റെ കൃപകളും ദാനങ്ങളും ലഭിക്കുന്നതിന് വിശ്വാസം ഒരു വ്യവസ്ഥയായിരുന്നു. വിശ്വാസമെന്നോ, അവിശ്വാസമെന്നോ പറഞ്ഞാൽ മാനസികമായ ഒരു വ്യാപാരമെന്നതിനേക്കാൾ ഗഹനമായ ഉദ്ദേശ്യവും അർത്ഥവും ക്രിസ്തീയനിലയിൽ ചിന്തിക്കുമ്പോൾ കാണ്മാനുണ്ട്. ദൈവം വെളിപ്പെടുത്തിയിരിക്കുന്ന ചില സത്യങ്ങൾ വിശ്വസിക്കുകയും ഏററുപറഞ്ഞു സ്വീകരിക്കുകയും ചെയ്യേണ്ടതു് ജീവിതത്തെ കെട്ടിപ്പണിയുന്നതിനുള്ള അടിസ്ഥാനമാണ്. ഒരു എൻജിനീയറിംഗ് വിദ്യാർത്ഥി കണക്കുശാസ്ത്രം സംബന്ധിച്ചുള്ള ഫോർമുലാകളും സിദ്ധാന്തങ്ങളും നിശ്ചയം വരുത്തുന്നു, ഭാവിജോലി അടിസ്ഥാനപ്പെടുത്തുന്നതു് അവയിന്മേലാണ്. ആ തത്വങ്ങൾ അസ്വീകാര്യമായിത്തോന്നുന്നവനു് അവയ്ക്കനുസരിച്ചു ജോലി നിർവഹിക്കാൻ സാധിക്കാതെവരും. ക്രിസ്തീയജീവിതം ദൈവം വെളിപ്പെടുത്തിയിരിക്കുന്ന സത്യങ്ങളിൽ അധിഷ്ഠിതമല്ലെങ്കിൽ അതു ക്രിസ്തീയജീവിതമാകയില്ല. എന്നു പറഞ്ഞാൽ, യേശുക്രിസ്തുവിൽക്കൂടെ വെളിപ്പെടുത്തിയിട്ടുള്ളതും, നാം വിശ്വസിച്ചേററുപറഞ്ഞു സ്വീകരിക്കേണ്ടതുമായ സനാതനവിശ്വാസസത്യങ്ങളോട് വിരുദ്ധമനോഭാവം പ്രകടിപ്പിക്കുന്നവനു് യഥാർത്ഥ ക്രിസ്തീയജീവിതം സാദ്ധ്യമല്ല. അവൻ സഭയാൽ ത്യാജ്യനും നിരസിതനുമായി ഭവിക്കും. അവനെ അനുതാപത്തിലേക്കു് വിളിപ്പാൻ സഭ സന്നദ്ധയാണ്. എന്നല്ലാതെ അവനുമായി ഒത്തുതീർപ്പിനു സന്നദ്ധമാവുകയില്ലതന്നെ. സഭയുടെ കാതോലികവിശ്വാസത്തോടു വിരുദ്ധ മനോഭാവത്തിൽ കഴിഞ്ഞുകൂടിയിട്ടുള്ള വിശ്വാസ വിപരീതികളും, അവരുടെ അനുഭാവികളും വീണിട്ടുള്ള വീഴ്ച വലുതാണ് എന്നു പലരും വേണ്ടവിധം ഗ്രഹിച്ചിട്ടില്ല. കാതോലികവിശ്വാസാചാരങ്ങളോടു പ്രതിപത്തിയില്ലാതെയും കാതോലികവിശ്വാസപരിധിക്കു് വെളിയിൽ നില്ക്കുന്ന വിരുദ്ധമനോഭാവക്കാരെ കാണുമ്പോൾ സ്നേഹം പ്രദർശിപ്പിച്ചും കഴിഞ്ഞുകൂടുന്ന കൗലടേയ മനസ്ഥിതിക്കാരെക്കുറിച്ചു സഹതപിക്കയല്ലാതെ എന്തുചെയ്യാം! ക്രിസ്തീയസഭകൾക്കു് ഉണ്ടായിക്കൊണ്ടിരിക്കുന്ന വലിയ പ്രശ്നം അതു സഭയിൽനിന്നു പുറത്തേക്കു് ആളുകൾ പൊയ്ക്കൊണ്ടിരിക്കുന്നുവെന്നുള്ളതല്ല. പുറത്തേയ്ക്കുപോകാതെ അകത്തു കിടന്നുകൊണ്ടു് വിരുദ്ധതകൾ ഉണ്ടാക്കുന്നതാണ് കീറാമുട്ടിപ്രശ്നങ്ങളായി അവശേഷിച്ചിട്ടുള്ളതു്. വിശ്വാസസംബന്ധമായി വിരുദ്ധ നിലപാടു് സ്വീകരിക്കുന്നവർ ഉള്ളിൽ കടക്കാതെ പുറത്തേക്കു പോകയാണു വേണ്ടതു്. അവർ ജീവിക്കുകയില്ല, മററുള്ളവരെ ജീവിക്കാൻ സമ്മതിക്കുകയുമില്ല എന്ന വിധത്തിൽ സകല പുരോഗമനത്തിനും വിലങ്ങുതടികളാണ്.

(തുടരും)

# അമേരിക്കൻ ശാന്തിസേനയുടെ സേവനം

സാർജൻറ് ഷ്റൈവർ, ഡയറക്ടർ, അമേരിക്കൻ ശാന്തിസേന

രണ്ടുവർഷം മുമ്പ് അമേരിക്കൻ ശാന്തിസേന രൂപവൽക്കരിച്ചപ്പോൾ, അതിനു താഴെപ്പറയുന്ന പിരിച്ചുപിന്നവും വ്യക്തവുമായ മൂന്നു ലക്ഷ്യങ്ങൾ ഉണ്ടായിരിക്കുമെന്ന് അമേരിക്കൻ കോൺഗ്രസ്സ് വ്യവസ്ഥ ചെയ്തു.

ഒന്ന്—പുതുതായി അഭിവൃദ്ധിപ്പെട്ടുവരുന്ന രാഷ്ട്രങ്ങളിലെ ജനങ്ങൾക്കുള്ള, പരിശീലനം സിദ്ധിച്ചവരുടെ ആവശ്യം നിർവഹിക്കാൻ യോഗ്യതയുള്ള സന്നദ്ധ പ്രവർത്തകരെ അയച്ചുകൊടുക്കുക.

രണ്ട്—അവരുടെ സേവനം ലഭിക്കുന്ന ജനങ്ങൾക്ക് അമേരിക്കൻ ജനങ്ങളെപ്പററി മെച്ചപ്പെട്ട ധാരണ നൽകുവാൻ സഹായിക്കുക.

മൂന്ന്—എല്ലാ അമേരിക്കാർക്കും മററുള്ള ജനങ്ങളെപ്പററി മെച്ചപ്പെട്ട ധാരണ നൽകുവാൻ സഹായിക്കുക

ഈ ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള ശാന്തിസേനയുടെ പ്രവർത്തനം ഒരു വട്ടം പൂർത്തിയാക്കി. 1961 ഓഗസ്റ്റ് 30–ാം തീയതിയാണ് ആദ്യസംഘം സന്നദ്ധപ്രവർത്തകർ വിദേശങ്ങളിലേക്ക് പോയതു്. അമ്പതു് അദ്ധ്യാപകർ ഈ ആദ്യ സംഘത്തിലുണ്ടായിരുന്നു. ഘാനായിലെ സെക്കണ്ടറി സ്കൂളുകളിൽ ജോലി പൂർത്തിയാക്കിയ അവർ അമേരിക്കയിൽ തിരിച്ചെത്തിയിരിക്കുന്നു. ഇക്കഴിഞ്ഞ ജനുവരി 1–ാം തീയതിയായപ്പോൾ ഏകദേശം 700 സന്നദ്ധഭടന്മാർ രണ്ടു കൊല്ലത്തെ വിജയകരമായ പ്രവർത്തനം പൂർത്തിയാക്കി. 1964–ൽ ശാന്തിസേനയിലെ മറെറാരു 3000 സന്നദ്ധപ്രവർത്തകർ അവരുടെ സേവനം പൂർത്തിയാക്കുന്നതാണ്.

## ആശയുടെ സാക്ഷാൽക്കാരം

ആശയിൽനിന്ന് ഒരു യാഥാർത്ഥ്യമായി ശാന്തിസേന വളർന്നിരിക്കുന്നു എന്നുള്ളതിന്റെ ഏററവും നല്ല തെളിവാണ് മടങ്ങിവരുന്ന ഈ സന്നദ്ധപ്രവർത്തകർ. വ്യക്തിപരമായുണ്ടായ പ്രയോജനങ്ങളെയും ലോകകാര്യങ്ങളെ സംബന്ധിച്ച വിശാലമായ ധാരണയേയും പുതിയ സൗഹൃദങ്ങളെയും തങ്ങൾ സേവനമനുഷ്ഠിച്ച രാജ്യങ്ങളിൽ വിദ്യാഭ്യാസം, കൃഷി, സാമൂഹ്യവികസനം എന്നീ മണ്ഡലങ്ങളിലുണ്ടായിട്ടുള്ള നേട്ടങ്ങളുടെ ആശാവഹമായ സൂചനകളെയും പററി പറയുവാൻ അവർ മടങ്ങിവരികയാണ്.

ലോകമെങ്ങും ഇതിന് ഉദാഹരണങ്ങൾ കാണ്മാനുണ്ട്. ആഫ്രിക്കയിലെ പല രാജ്യങ്ങളിലും സ്കൂൾ വിദ്യാർത്ഥികളുടെ എണ്ണം ഗണ്യമായി വർദ്ധിപ്പിക്കുന്നതിനും അദ്ധ്യാപകരും വിദ്യാർത്ഥികളും തമ്മിലുള്ള അനുപാതം മെച്ചപ്പെടുത്തുംവിധം അദ്ധ്യാപകരുടെ എണ്ണം വർദ്ധിപ്പിക്കാ

പാഠ്യപദ്ധതിക്ക് ആഴവും പരപ്പും നൽകാനും ഈ സന്നദ്ധ പ്രവർത്തകർ സഹായിച്ചിട്ടുണ്ട്. ലൈബീരിയയിൽ ബിരുദ ധാരികളായ അദ്ധ്യാപകരിൽ 90 ശതമാനവും, എത്യോപ്യയിലെ സെക്കണ്ടറി സ്കൂൾ അദ്ധ്യാപകരിൽ മൂന്നിലൊരു ഭാഗത്തിലധികവും ഈ സന്നദ്ധപ്രവർത്തകരാണ്. അങ്ങനെയുള്ള രാജ്യങ്ങളിൽ ശാന്തിസേനയിലെ സന്നദ്ധ പ്രവർത്തകരുടെ സാന്നിദ്ധ്യത്തിൻെറ പ്രാധാന്യം പ്രകടമാണ്.

## സാമൂഹ്യപ്രവർത്തനം

ലാററിൻ അമേരിക്കയിൽ ശാന്തിസേനാംഗങ്ങൾ ഉൾപ്പെട്ട നടത്തിയ ഗ്രാമ നഗര സമൂഹപ്രവർത്തനപരിപാടികൾ പൊതുമരാമത്തു പ്രവർത്തനങ്ങളിൽ നാടകീയ ഫലങ്ങൾ കൈവരുത്തി. സന്നദ്ധപ്രവർത്തകരുടെ സഹായത്തോടെ ആരംഭിക്കുകയും പൂർത്തിയാക്കുകയും ചെയ്തിട്ടുള്ള പദ്ധതികളുടെ നീണ്ട പട്ടികയിൽ ശാന്തിസേനയുടെ യത്നങ്ങൾക്ക് വാസ്തവികമായ തെളിവ് കാണാനുണ്ട്.

കൊളംബിയായിൽ തന്നെ, ഈ നേട്ടങ്ങളുടെ പട്ടികയിൽ 100—ൽപരം സ്കൂളുകളും സ്കൂൾ അടുക്കളപ്പുരകളും 30 നീർച്ചാലുകളും 49 റോഡുകളും 14 പാലങ്ങളും ഉൾപ്പെടുന്നു. തീർച്ചയായും, കൊളംബിയൻ ജനതയുടെ ഉത്സാഹപൂർവമായ സഹകരണവും അവരുടെ ഗവർമ്മെൻറിൻെറ പിന്തുണയും ഇല്ലായിരുന്നുവെങ്കിൽ ഇവയൊന്നും നേടാൻ കഴിയുമായിരുന്നില്ല ഈ സാമൂഹ്യ പ്രവർത്തനപരിപാടികൾക്ക് ഗവർമ്മെൻറിൽനിന്നുള്ള ധനസഹായം മൂന്നിരട്ടിയാക്കി വർദ്ധിപ്പിച്ചു. ചിലിയിൽ, ഗ്രാമീണ വിദ്യാഭ്യാസത്തിൻെറ എല്ലാ വശങ്ങളിലും ബോധനം നൽകുന്ന 200 ഇൻസ്റ്റിട്ട്യൂട്ടുകളുണ്ട്. അവയിൽ ഓരോന്നിൻെറയും സ്റ്റാഫിൽ ഒരു സന്നദ്ധ പ്രവർത്തകനെങ്കിലും അംഗമായുണ്ടാകും.

പല ലാററിൻ അമേരിക്കൻ രാജ്യങ്ങളിലും നൂറു കണക്കിന് 4—എച്ച് ക്ലബ്ബുകൾ (ഗ്രാമീണ യുവജനസംഘങ്ങൾ) രൂപവൽക്കരിച്ചിട്ടുള്ളതു് തത്തുല്യം പ്രാധാന്യം അർഹിക്കുന്ന ഒരു കാര്യമാണ്. ആ യുവജനങ്ങൾ അവരുടെ രാഷ്ട്രത്തിൻെറ ഭാവിയിൽ മർമ്മപ്രധാനമായ പങ്കു വഹിക്കുന്നവരാണ്.

## ഇന്ത്യയിൽ

45 കോടി ജനങ്ങൾ വസിക്കുന്ന ഇന്ത്യപോലുള്ള വിസ്തൃതമായ ഒരു രാജ്യത്തു് ഏതാനും സന്നദ്ധപ്രവർത്തകർക്ക് എന്തു നേടാൻ കഴിയുന്നമെന്നതിനെപ്പററി പലരും സംശയിച്ചിരുന്നു. എന്നാൽ, അവർക്ക് ചെലുത്താൻ കഴിഞ്ഞ സ്വാധീനം അത്യുന്നത നിലവാരംവരെ ബോദ്ധ്യപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. ആ വിസ്തൃത രാഷ്ട്രത്തിൽ പ്രവർത്തിച്ചിരുന്ന ആദ്യസംഘം സ്വദേശത്തേക്ക് മടങ്ങാൻ ഈയിടെ ഒരുങ്ങിയപ്പോൾ, പ്രധാനമന്ത്രി നെഹ്റു അവരെ ഒരു സന്ദർശനത്തിന് ക്ഷണിച്ചു. വളരെയധികം പരിശ്ശിന്ന പദ്ധതികളിൽ ഈ സന്നദ്ധ പ്രവർത്തകർക്കുണ്ടായ വിജയത്തെപ്പററിയുള്ള വാർത്ത അദ്ദേഹത്തിനു ലഭിച്ചിരുന്നു

ഒരു സന്നദ്ധഭടൻെറ പ്രവർത്തനംകൊണ്ടുതന്നെ 40,000 നാരകച്ചെടികൾ നാശത്തിൽനിന്നു വീണ്ടെടുക്കപ്പെട്ടു: നാരകച്ചെടികളുടെ ചില്ലകൾ നല്ലതുപോലെ മുറിച്ച് വെടിപ്പാക്കിയാൽ അവയ്ക്ക് സംപൂർണ്ണമായ ഉല്പാദനക്ഷമത വീണ്ടുമുണ്ടാകുമെന്ന് അദ്ദേഹം കാണിച്ചുകൊടുത്തു. 130-ൽപരം കോഴിവളർത്തൽ കേന്ദ്രങ്ങൾ ഇപ്പോൾ പ്രവർത്തിക്കുന്നുണ്ട്. ഈ സന്നദ്ധ പ്രവർത്തകരുടെ ശ്രമമില്ലായിരുന്നുവെങ്കിൽ ഈ കേന്ദ്രങ്ങൾ തുടങ്ങുമായിരുന്നില്ല. രണ്ട് സന്നദ്ധപ്രവർത്തകർ ചേർന്ന് ആരംഭിച്ച ഒരു വർക്ക്ഷോപ്പ് കൃഷിക്കുള്ള ആയുധോപകരണങ്ങൾ നിർമ്മിച്ചുവരുന്നു. മുമ്പ്, വിലകൂടിയ കാർഷികോപകരണങ്ങൾ ഇവിടെ ഇറക്കുമതി ചെയ്യുകയായിരുന്നു. ഈ കാർഷികോപകരണങ്ങൾ നിർമ്മിക്കുകയും വിൽക്കുകയും ചെയ്യാൻ സന്നദ്ധഭടന്മാർ ഇന്ത്യക്കാരെ പരിശീലിപ്പിക്കുന്നുമുണ്ട്. മൂന്നുമാസത്തെ ഉല്പാദനംകൊണ്ടും കൊടുത്തുതീർക്കാൻ കഴിയാത്തത്ര ഓർഡറുകളാണ് ഈ വർക്ക്ഷോപ്പിന് ഇപ്പോൾ ലഭിച്ചിട്ടുള്ളതു്.

ഒരു ചെറിയ ഗ്രാമത്തിലെ ജനങ്ങളുടെ സ്വന്തമായ പ്രയത്നം, വേണ്ടവിധം നയിക്കുകയും ഉപയോഗപ്പെടുത്തുകയും ചെയ്തതിൻെറ ഫലമായി വർഷകാലത്തു് അവരുടെ വയലുകളിലുണ്ടാകുന്ന മണ്ണൊലിപ്പും വീടുകളുടെ നാശവും ഒഴിവാക്കാൻ ഇദംപ്രഥമമായിക്കഴിഞ്ഞു. ഏതാനും സന്നദ്ധപ്രവർത്തകർ, ഒരു സർവകലാശാലയിൽ പുസ്തകങ്ങളുടെ ഉപയോഗം സംബന്ധിച്ച് ഒരു നിശ്ശബ്ദ വിപ്ലവംതന്നെ സൃഷ്ടിച്ചു.

## വ്യക്തിബന്ധങ്ങൾ

ഇവയെല്ലാം അളക്കാവുന്ന നേട്ടങ്ങളാണ്. എന്നാൽ, ശാന്തിസേനാ ആക്ടിൻെറ പ്രഥമ ലക്ഷ്യം നിർവഹിക്കാനുള്ള യത്നവും നമ്മുടെ ചൈതന്യത്തിൻെറ ചെറിയൊരു പങ്കു മാത്രമെ അവ പ്രതിനിധാനം ചെയ്യുന്നുള്ളു. വ്യക്തിപരമായ ബന്ധങ്ങളുടെ മണ്ഡലത്തിലാണ് ഈ സന്നദ്ധഭടന്മാർക്കുണ്ടായിട്ടുള്ള ഏററവും വലിയ നേട്ടങ്ങൾ.

ഈ നേട്ടങ്ങൾക്ക് ഇതുവരെയുള്ള അംഗീകരണത്തിൻെറ ഏററവും സവിശേഷമായ ഉദാഹരണം 11 ഏഷ്യൻ രാഷ്ട്രങ്ങളിൽ സേവനമനുഷ്ഠിക്കുന്ന സന്നദ്ധഭടന്മാർക്കു നൽകപ്പെട്ട റാമോൺ മഗ്സാസെ അവാർഡാണ്. ഏഷ്യയിലെ നോബൽ സമ്മാനമെന്ന് പരിഗണിക്കപ്പെട്ടുവരുന്ന, 10,000 ഡോളറിൻെറ ഈ സമ്മാനം ഏഷ്യാക്കാരല്ലാത്തവർക്ക് നൽകപ്പെട്ടതു് ആദ്യമായിട്ടായിരുന്നു.

മേലുദ്ധരിച്ച ഉദാഹരണങ്ങൾ, ശാന്തിസേനയുടെ നേട്ടങ്ങൾ അതിലെ സന്നദ്ധപ്രവർത്തകരുടെ എണ്ണം ഓരോ വർഷവും ഇരട്ടിച്ചു എന്നതിലല്ല, ഈ സന്നദ്ധഭടന്മാർ നൽകുകയും നേടുകയും ചെയ്തു, വ്യത്യസ്തമായ ഒരു ജീവിതത്തെ സംബന്ധിച്ച ധാരണയിലും ലോകമെങ്ങുമുള്ള ബഹുസഹസ്രം സ്ഥലങ്ങളിൽ സ്വയം സഹായവും സമൂഹസംഘടനയും സംബന്ധിച്ച അടിസ്ഥാനപരമായ ജനാധിപത്യസിദ്ധാന്തങ്ങളുടെ സന്നിവേശത്തിലുമാണ് സ്ഥിതി ചെയ്യുന്നതെന്ന് ഉദാഹരിക്കാനാണ്.

ശാന്തിസേന എന്ന ആശയം ലോകത്തിൽ സ്ഥാനംപിടിച്ചുകഴിഞ്ഞിരിക്കുന്നു സന്നദ്ധപ്രവർത്തകരെ മററു രാജ്യങ്ങളിലേയ്ക്ക് അയയ്ക്കുവാനുള്ള അമേരിക്കയുടെ യത്നങ്ങളെ അനുകരിക്കുവാൻ മററു രാജ്യങ്ങളും ആരംഭിച്ചിട്ടുണ്ട്. പത്തിലധികം രാജ്യങ്ങൾ സ്വന്തമായ ശാന്തിസേന ഏർപ്പെടുത്തുകയോ ഏർപ്പെടുത്താൻ ആലോചിച്ചുവരികയോ ചെയ്യുന്നുണ്ട്. ജനസംഖ്യാനുപാതികമായി അമേരിക്കയ്ക്കു കഴിഞ്ഞതിനേക്കാൾ കൂടുതൽ സന്നദ്ധഭടന്മാരെ ആദ്യവർഷംതന്നെ സേവനങ്ങൾക്ക് നിയോഗിക്കുവാനാണ് ഒരു രാഷ്ട്രത്തിൻെറ ഉദ്ദേശ്യം.

വേണ്ടവിധം പ്രോത്സാഹിപ്പിക്കുന്നപക്ഷം, ഈ സാർവദേശീയ സന്നദ്ധസേവനപ്രസ്ഥാനംതന്നെ ശാന്തിസേനയുടെ ഏററവും പ്രധാനമായ നേട്ടങ്ങളിലൊന്നായിത്തീരുന്നതിന് തികഞ്ഞ സാദ്ധ്യതയുണ്ട്. കഴിഞ്ഞ വർഷം പ്യൂർടോറിക്കോയിൽ നടന്ന, മദ്ധ്യതല മാനുഷികശക്തി സംബന്ധിച്ച സാർവദേശീയ കോൺഫറൻസ് സ്ഥാപിച്ച സാർവദേശീയ ശാന്തിസേനാ സെക്രട്ടറിയേററ് ഈ പ്രവർത്തനങ്ങൾക്ക് പ്രചോദനവും സഹായവും നൽകുന്നതിൽ വളരെയധികം പ്രവർത്തിക്കുകയുണ്ടായി.

---

## വേൾഡ് ക്രിസ്ത്യൻ ഗ്രന്ഥങ്ങൾ

'വേൾഡ് ക്രിസ്ത്യൻ ബുക്ക്സ്' എന്ന പേരിലറിയപ്പെടുന്ന ഗ്രന്ഥാവലിയിൽ 50-ാമത്തെ പുസ്തകം പ്രസിദ്ധീകരിച്ചിരിക്കുന്നു. ക്രിസ്തീയസിദ്ധാന്തവും ജീവിതവും സംബന്ധിച്ച് രചിക്കപ്പെടുന്ന ലളിതഗ്രന്ഥങ്ങളാണ് ഈ പരമ്പരയിൽ പ്രസിദ്ധീകരിക്കപ്പെടുന്നതു്.

വേൾഡ് ക്രിസ്ത്യൻ ബുക്ക്സ് എക്സിക്യൂട്ടീവു കമ്മിററിയുടെ ആദ്യത്തെ ചെയർമാൻ ഡോ. ചാൾസ്റേവനും ആദ്യസെക്രട്ടറി ജോർജ് ആപ്പിൾടണും (ഇപ്പോൾ പേർത്തിലെ ആർച്ചു ബിഷപ്പ്) ആയിരുന്നു, പ്രഥമ ജനറൽ എഡിററർ ബിഷപ്പ് സ്റ്റീഫൻ നീൽ 1962 നവംബർ വരെ ആ സ്ഥാനം വഹിച്ചു. നവംബറിൽ അദ്ദേഹം ഡയറക്ടറായി നിയമിക്കപ്പെട്ടതോടെ റവ ജോൺ ഗുഡ്വിൻ എഡിററായി ചാർജെടുത്തു.

50 ഭാഷകളിലായി 300 തർജ്ജമകൾ ഈ പരമ്പരയിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

Reg. No. K. 289 Licence No. 493

ചർച്ച് വഴികാട്ടി

## In the New World which is God's we must discover

# The Secular Meaning of the Church

**Dr. Van Buren**

*The SCM Press has published a highly controversial book, "The Secular Meaning of the Gospel," by an American theologian who is a Professor at the Episcopal Seminary, Austin, Texas. It is in the "Library of Philosophy and Theology" series at 25s.*

*The Bishop of Woolwich, while criticising it in "The Honest to God Debate," called it "one of the most exciting and disturbing books I have read: a brilliantly original thesis."*

*We print part of Chapter VIII, where Dr. van Buren discusses "The Church: Its Acts and Words," and also the last section of the book.*

The Christian does not hold his historical perspective alone, but in company with others. He comes to his perspective, moreover, because other men have had it before him. In biblical language, in becoming a Christian, he becomes a member of the church.

The difficulty is that we do not speak biblical language. In ordinary use, including the use of Christian when they are not rather self-consciously doing theology, the word "church" refers to a building: We go to church; the church is at such and such an address; it cost so many dollars to build.

The linguistic difficulty arising from the difference between the biblical and ordinary uses of the word is nothing, however, compared to the theological problem of holding together biblical assertions concerning the *ekklesia* and descriptions of the sociological unit to which the biblical statements are supposed to apply. What appears sociologically to be an odd sort of club is often spoken of theologically as the "body of Christ."

This is obviously not a description. It is a reference to the historical perspective which the members presumably have in common, and it suggests the harmony that would exist between people who shared this perspective

A man becomes a Christian in the context of this community of believers, directly or indirectly. Conversion has not always come from hearing the Gospel spoken. It has also arisen from simply being with men set free "in Christ," so that the freedom of Jesus has been contagious through Christians.

Athanasius, in his essay on the Incarnation, offers as "proof" of the resurrection of Jesus and of his living power as Lord precisely the freedom of Christians, their liberation from the bondage of superstition and wasted lives, their freedom to love even their enemies and to face death unafraid as Jesus' disciples. Because Athanasius did not see these signs as evidence of the power or superiority of the church or of the Christian mission to the contagious freedom of Jesus.

The "church" was the people who shared in this freedom and were aware of its source. Held together by a shared perspective based on the history of the free man who had set them free, they were, logically, the "community of the resurrection."

## Baptism

Christians have from the earliest times preserved a peculiar act of initiation into their historical perspective: the rite of baptism. Baptism is traditionally performed in the midst of the congregation, for it concerns not only the candidate, but also those who have already been baptized.

In its original form, baptism was a dramatic representation of what happens when one changes worldviews. The candidate was immersed in water, "buried," or "washed clean" (according to various New Testament passages), and raised up as a person with a new life given to him, a "new man." This rite represented the dramatic change which Christians felt lay between their past bondage and their present liberty, between the world as it had appeared before and the world as it was seen with their new perspective. Baptism dramatizes this difference not only for the one who is baptized, but also for those who witness this act.

## Preaching

One of the traditional "marks" of the "true church" is preaching. One member of the congregation stands before the others and speaks. In the Protestant tradition (and to some extent in Catholicism as well), this speaking has a peculiar relationship to the Bible.

The sermon is primarily a proclamation, for it points to the free man of Nazareth as the story of Easter does; the sermon presents him as the source and norm of the Christian's perspective and freedom. A sermon may therefore be an occasion for the renewal and deepening of the hearer's historical-perspective. And If he has not previously been a Christian, it may become the occasion of a discernment that leads him to hold this perspective.

This is the meaning of the traditional assertion that preaching which is faithful to the biblical witness to the "Word of God" may become itself the "Word of God."

Preaching has the further function of illustrating the perspective of Christian faith. The preacher points to the present situation of the world and suggests how some aspect of this world looks to eyes of faith. The hearer is invited to stretch his imagination to extent the range of his historical prespective in order that he may see the world in which he lives in the light of Jesus of Nazareth as the liberator of the whole world, not just of believers. He is told that he may and that he can, rather than that he should, see the world in this way.

(to be continued)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.